160

പുസ്തകം ൧൭]                                        [ലക്കം ൯

൧൯൦൮-ന്നു ൧൦൮൪ കന്നി

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

[മാർ പൌലൂസ്]

സംഗതിവിവരം.



Mar Thomas Press,
Kottayam.

പ്രസിദ്ധകൻ റി. ജി. കൊച്ചൻ.

# പരസ്യം.

അടുത്ത ഡിസംബർ മാസത്തിലെ സുറിയാനി വിദ്യാർത്ഥി യോഗത്തിൽ പണപ്പിരിവുകാർഡുകളുടെ കണക്കുകൾ ഹാജരാക്കേണ്ടതാകയാൽ ൲൮൭൯ ഒക്ടോബർമാസം ൨൫-നു-ക്കു ശരിയായ തുലാമാസം ൩൧-നു-ക്കകം സകല കാർഡുകളേയും തിരികെ വരുത്തി ഈ യാണ്ടത്തെ പിരിവിന്റെ കണക്കുകൾ അവസാനിപ്പിക്കേണമെന്നു തീർച്ചയാക്കിയിരിക്കുന്നു. അതിനാൽ കാർഡുകൾ തിരികെ അയക്കാനുള്ളവർ ആ തീയതിക്കകം കാർഡുകൾ അയച്ചുതരേണമെന്നു അപേക്ഷിച്ചുകൊള്ളുന്നു. പണമില്ലെങ്കിൽ കാർഡു തിരികെ അയച്ചുതരികയും, കാർഡു കൈമോശംവന്നുപോയെങ്കിൽ ആ വിവരം തെളിപ്പെടുത്തുകയും ചെയ്യേണ്ടതു അത്യാവശ്യമാണ്. കാർഡുകളുടെ കണക്കുകൾ മാനേജിംഗ് കമ്മട്ടിക്കാരെ ബോധപ്പെടുത്തേണ്ടതു ഞങ്ങളുടെ ചുമതലയാകയാൽ, കാർഡു സ്വീകരിച്ചതിന്റെശേഷം, കാർഡാകട്ടെ പണമാകട്ടെ അയച്ചുതരാത്തവരുടെ പേരുവിവരം ഞങ്ങളുടെ റിപ്പോർട്ടിൽ പ്രസ്താവിക്കാതെയിരിപ്പാൻ നിവൃത്തിയില്ലെന്നുള്ളവിവരവും കാലേക്കൂട്ടി അറിയിച്ചുകൊള്ളുന്നു.

തിരുവനന്തപുരം }
സെപ്റ്റംബർ ൨൫-ാംനു } എന്നു പണപ്പിരിവു കമ്മട്ടിക്കാർ.

---

# പരസ്യം.

ദിവ്യശ്രീ പി. റ്റി. ഗീവറുഗീസു കത്തനാർ എം. എ. അവർകൾക്കു സുറിയാനിമഹാജനസഭ വകയായി കൊടുക്കാൻ നിശ്ചയിച്ചിരിക്കുന്ന സ്വർണ്ണമെഡൽ മുതലായവയ്ക്കുള്ള പണപ്പിരിവു അവസാനിപ്പിക്കയും മെഡൽ പണിയുന്നതിനു ഉടനെ മദ്രാസിൽ എഴുതി അയച്ചു ഏർപ്പാടുചെയ്കയും ചെയ്യണമെന്നു വിചാരിച്ചിരിക്കുന്നതിനാൽ ടി വകയ്ക്കു സംഭാവന ചെയ്യാമെന്നു വാഗ്ദാനം ചെയ്തിട്ടുള്ളവരും അല്ലാത്തവരുമായി മനസ്സുള്ള എല്ലാവരും കഴിയുന്നതുംവേഗത്തിൽ അവരവരുടെ മനസ്സുപോലുള്ള സംഖ്യ താഴെപറയുന്ന മേൽവിലാസത്തിൽ അയച്ചുതരണമെന്നു അപേക്ഷിക്കുന്നു.

ഇലവിനാമണ്ണിൽ സ്കറിയാകത്തനാരു
പഴയസിമ്മനാരി, കോട്ടയം.

---

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൭ | ൧൯൦൮ കന്നി | ലക്കം ൯

മാർ ദീവന്നാസ്യോസ് മംഗളം.

അത്യന്തം ഭാഗ്യശാലി ഗുണഗണമിയലും ധന്യനാം വന്ദ്യതാതൻ
ചിത്താനന്ദത്തൊടൊത്തിയിടവക മലബാർ കാത്തിടും ക്രിസ്തുദാസൻ
ആവശ്യംപോലെയായുസ്സുകളെണ്ണമിനിയും പത്തു നൂറബ്ദമീ മാർ-
ദീവന്നാസ്യോസു നാഥൻ ജയമൊടുമിവിടം കാത്തിടാൻ ക്രിസ്തുനാഥാ!

ചെങ്ങന്നൂർ. വി. ജി. തോമ്മസ്.

---

## കുടുംബയോഗങ്ങൾ.

(എം. പി. വൎക്കി).

ഈ സംഗതിയെക്കുറിച്ചു ഞാൻ എഴുതി അയച്ചുകൊടുത്തതും മലങ്കര സുറിയാനി മഹാജനസഭയുടെ കഴിഞ്ഞ സാമൂഹ്യസമ്മേളനത്തിൽ വായിക്കപ്പെട്ടതും ആയ പ്രബന്ധം ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു വായനക്കാർ കണ്ടിരിക്കുമല്ലോ. ഒരാൾ എത്രതന്നെ ആലോചിച്ചും മനസ്സിരുത്തിയും പ്രസ്താവിക്കുന്ന ഒരു സംഗതിയെക്കുറിച്ചു മറ്റുള്ളവൎക്കു ഒരേ വിധത്തിലുള്ള അഭിപ്രായം ഉണ്ടായേ കഴിയൂ എന്നില്ലാത്തതാണ്. ആ സ്ഥിതിക്കു കുറെ മുൻകൂട്ടി ആലോചിക്കാതെയും ഒരു സ്നേഹിതന്റെ ആഗ്രഹത്തെ തള്ളിക്കളയാനുള്ള മടി നിമിത്തവും ഇരുന്ന ഒരു ഇരിപ്പിനു വളരെ തിടുക്കത്തിൽ എഴുതപ്പെട്ട ആ പ്രബന്ധത്തെക്കുറിച്ചു കലശലായ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ ഒട്ടും ആശ്ചൎയ്യപ്പെടാനില്ല. ഞാൻ ഇങ്ങനെ ഒരു അഭിപ്രായം തട്ടിവിട്ടു എങ്കിലും മറ്റുള്ളവരുടെ അഭിപ്രായംകൂടി അറിയുന്നതിനു മാന്യവായനക്കാൎക്കു ഒരു അവസരം കൊടുക്കണമെന്നു കരുതി, സുറിയാനിസഭയിൽ പലതുകൊണ്ടും ഗണനീയന്മാരായ ചിലരുടെ അഭിപ്രായം ഞാൻ ആവശ്യപ്പെട്ടു. ചിലർ മറുപടി അയയ്ക്കാൻകൂടി മൎയ്യാദയില്ലാത്തവരായി കാണപ്പെട്ടു എങ്കിലും പല സ്ഥിതിയിൽ ഇരിക്കുന്ന അനേകം മാന്യന്മാർ ദയവായി അവരുടെ അഭിപ്രായം എഴുതി അയച്ചുതന്നതിനു ഞാൻ കൃതജ്ഞനായിരിക്കുന്നു. ഇനിയും ചിലർ അഭിപ്രായം അറിയിക്കാമെന്നു സദയം വാഗ്ദാനം ചെയ്തിട്ടുണ്ട്. ഈ അഭിപ്രായങ്ങളെ തുടരെത്തുടരെ ഇടവകപത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്നു വിചാരിക്കുന്നു. ഈ അഭിപ്രായങ്ങളെക്കുറിച്ചു എനിക്കുള്ള അഭിപ്രായം പറ

യേണ്ട ആവശ്യമുണ്ടെന്ന തോന്നുന്നില്ല. വന്ദ്യദിവ്യശ്രീ. പൌലൂസ് റമ്പാച്ചൻ അവർകളുടെ അഭിപ്രായം താഴെ ചേൎക്കുന്നു. ഇതു സാമാന്യം ദീൎഘമാകയാൽ ബാക്കിയുള്ളവ അടുത്ത ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തികൊള്ളാം. (തുടരും)

---

## ഒരഭിപ്രായം.

സുറിയാനി മഹാജനസാമൂഹ്യസമ്മേളനത്തിൽ മിസ്റ്റർ എം. പി. വക്കി അവർകൾ കുഡുംബയോഗങ്ങളുടെ ആവശ്യകതയെപ്പറ്റി ചെയ്ത പ്രസംഗം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു ഞാൻ ശ്രദ്ധയോടെ വായിച്ചതിൽവച്ചു ഇനിക്കുണ്ടായ അഭിപ്രായം പ്രസ്ഥാവിച്ചുകൊള്ളുന്നു.

സമുദായഭവനം പണിയപ്പെട്ടിരിക്കുന്നതു് ചെറിയ സ്ഥാപനമായ കുഡുംബത്തിന്മേൽ ആണെന്നും കുഡുംബത്തിനു സൎവ്വപ്രാധാന്യം കല്പിക്കേണ്ടതാണെന്നും, ഉദാഹരണസഹിതം തെളിയിച്ചതിന്റെ ശേഷം കുഡുംബപ്പേരു, കുഡുംബയോഗം എന്നീ രണ്ടു സംഗതികളെ സംബന്ധിച്ചു മിസ്റ്റർ വക്കി പ്രസ്ഥാവിച്ചു.

ഇതിൽ ഒന്നാമത്തേതിനു പണച്ചിലവു ഒട്ടുംതന്നെ ഇല്ലാത്തതും, പല ആളുകൾ ഒരുമിച്ചു കൂടി പ്രവൃത്തിക്കേണ്ട ആവശ്യമില്ലാത്തതും ആകയാൽ ഉടനെതന്നെ നടപ്പിൽ വരുത്താകുന്നതാണ്. സഹകരണവും പണവും വേണ്ടടത്താണല്ലൊ സംഗതികൾ സാധിക്കുന്നതിനു പ്രയാസം.

നമ്മുടെ ആളുകൾ ഭാഗം ചെയ്തു മാറി താമസിക്കുമ്പോൾ താമസിക്കുന്ന സ്ഥലത്തിന്റെ പേരു മാത്രം വീട്ടുപേരായി സ്വീകരിക്കുകയും, അവിടെനിന്നും മാറുമ്പോൾ വേറൊരു പേരു ഉപയോഗിക്കയും ഇങ്ങിനെ നാലഞ്ചു പ്രാവശ്യം ഭാഗം ചെയ്തു വേറെ താമസിക്കുമ്പോഴേക്കു ഒരാൾ ഏതു കുഡുംബത്തിൽ പെട്ടവനാണെന്നു എളുപ്പം അറിവാൻ പാടില്ലാതെ വരികയും ചെയ്യുന്നു എന്നുള്ള സംഗതി എല്ലാവൎക്കും അറിവുള്ളതും, അതിനു പരിഹാരം ഉണ്ടാകണമെന്നു പലൎക്കും വിചാരമുള്ളതും ആണെന്നു തോന്നുന്നു. തങ്ങൾ ഒരു കുഡുംബത്തിൽ പെട്ടവരാണെന്നറിയുന്നതിനാൽ സ്നേഹം കുറെക്കൂടി വൎദ്ധിക്കുന്നതിനും തന്നിമിത്തം അന്യോന്യസഹായം, സഹതാപം ആദിയായ ഗുണങ്ങൾ ഉളവാകുന്നതിനും ഇടയാകുന്നതാണു.

തിരുവിതാംകൂറിലെ ഇപ്പോഴത്തെ കണ്ടെഴുത്തിൽ അവരവർ താമസിക്കുന്ന സ്ഥലത്തിന്റെ പേർ മാത്രം ചിലർ ഉപയോഗപ്പെടുത്തി മൊഴി കൊടുക്കയും അതനുസരിച്ചു പട്ടയം വാങ്ങുകയും ചെയ്തിട്ടുള്ളതായി അറിയുന്നു. ഇനിയെങ്കിലും അവർ ത

റവാട്ടുപേർ കൂടി കൂട്ടിച്ചേൎത്തു ശരിയാക്കി സൎക്കാർ റിക്കാൎട്ടുകളിലും മറ്റു പ്രമാണങ്ങളിലും എഴുതിയാൽ കൊള്ളാം. സൎക്കാർ റിക്കാൎട്ടുകളിൽ തറവാട്ടുപേരും മാറിപ്പാൎക്കുന്ന സ്ഥലത്തെ പേരും കൂടി ചേൎത്തു പലരും എഴുതി വരുന്നുണ്ട്. എന്നാൽ രണ്ടാമതു ഒരു സ്ഥലത്തേക്കു മാറുമ്പോൾ ചിലർ തറവാട്ടുപേർ വിട്ടുകളഞ്ഞു ഒടുവിലത്തെ രണ്ടുപേരും കൂടി സ്വീകരിക്കുന്നു. ഉദാഹരണമായിട്ടു വടക്കേടത്തു എന്ന തറവാട്ടിൽ നിന്നു മാറിപ്പാൎക്കുന്ന ആൾ വടക്കേടത്തായ ചിറയിൽ മത്തായി എന്നും, അവിടെനിന്നും മാറുമ്പോൾ വടക്കേടത്തു എന്ന പേരു വിട്ടുവെച്ചു ചിറയിലായ പുത്തൻപുരയ്ക്കൽ മത്തായി പൌലൊ എന്നും എഴുതുന്നു.

എന്നാൽ പുത്തൻപുരയ്ക്കൽ വടക്കേടത്തു എന്നു തറവാട്ടുപേർ ഉൾപ്പെടുത്തി എഴുതിയാൽ കുഡുംബം ഏതാണെന്നു തിരിച്ചറിവാൻ എളുപ്പമുള്ളതുകൊണ്ടു അങ്ങിനെ ചെയ്യുന്നതു വളരെ നന്നായിരിക്കുമെന്നു തോന്നുന്നു.

സായ്പന്മാരുടെ സർനേംപോലെ വീട്ടുപേർ ഉപയോഗിച്ചാൽ കൊള്ളാമെന്നും നിധിയിരിക്കൽ വീട്ടുകാർ അങ്ങിനെ ചെയ്യുന്നു എന്നും മിസ്റ്റർ വക്കി പറഞ്ഞിട്ടുണ്ടു. അതൊരു നല്ല സമ്പ്രദായമാണ്. എന്നാൽ ചില പേരുകൾക്കു നീളം കൂടുന്നതുകൊണ്ടും മറ്റും സപ്തമിവിഭക്തി മാറ്റി പ്രഥമവിഭക്തിയിൽ ഉപയോഗിച്ചാൽ ഭാഷയിൽ ഭംഗി പോരാതെ വരുമോ ഇല്ലയൊ എന്നുള്ളതു, ഇനിക്കു ഭാഷാപരിജ്ഞാനം കുറവുള്ളതുകൊണ്ടു മിസ്റ്റർ കെ. കെ. കുരുവിള ബി. സി. ഇ, ഒ. എം. ചെറിയാൻ ബി. എ. എൽ. റ്റി. കൊട്ടാരത്തിൽ ശങ്കുണ്ണി മുതലായ ഭാഷാപരിജ്ഞാനമുള്ളവർ തീൎച്ചപ്പെടുത്തട്ടെ.

ഒരു കുഡുംബത്തിൽ പല ആളുകൾക്കു ഒരു പേരായാൽ തറവാട്ടുപേർ സർനേം ആക്കി ഉപയോഗിക്കുന്നപക്ഷം സ്വല്പം കുഴപ്പം ഉണ്ടാകുവാൻ ഇടയുണ്ടെന്നു തോന്നുന്നു. അതിനു ഉദാഹരണമായിട്ടു തെക്കേടം എന്ന തറവാട്ടിൽ ജോൺ എന്നു രണ്ടാളുകൾ ഉണ്ടായിരിക്കയും ഇരുവരുടേയും പിതാക്കന്മാരുടെ പേരുകളുടെ ആദ്യാക്ഷരം ഇ. എന്നായിരിക്കയും ചെയ്താൽ ഇ. ജോൺ തെക്കേടം എന്നു ഇരുവരും ഉപയോഗിക്കുന്നപക്ഷം കുഴപ്പത്തിനു ഇടയുള്ളതിനാൽ അതിന്റെ പരിഹാരം കൂടി മിസ്റ്റർ വക്കി പത്രികയിൽ വിസ്തരിച്ചു എഴുതി മനസ്സിലാക്കിയാൽ കൊള്ളാം.

ചുരുക്കിപ്പറയുന്നതായാൽ തറവാട്ടുപേർ വിട്ടുകളയാതെ അതും പാൎക്കുന്ന സ്ഥലത്തിന്റെ പേരും പിതാവിന്റെ പേരും ജ്ഞാനസ്നാനപ്പേരും കൂട്ടിച്ചേൎത്തു സൎക്കാർ റിക്കാൎട്ടുകളിലും മറ്റു പ്രമാണങ്ങളിലും എഴുതുകയും, ചുരുക്കി പറയേണ്ടി വരുന്ന സന്ദൎഭങ്ങളിൽ സൈനകളും പോലെയും വ്യാകരണരീതികനുസരണമായും

സർനേം പോലെയോ എങ്ങിനെ എങ്കിലും ഏതു കുഡുംബത്തിൽ പെട്ടവനാണെന്നു മറ്റുള്ളവർ ധരിക്കത്തക്ക വിധത്തിൽ എഴുതിയാൽ നന്നായിരിക്കുമെന്നു തോന്നുന്നു.

രണ്ടാമത്തെ സംഗതിയെപറ്റി പറയുന്നതായാൽ അതു വളരെ പ്രയോജനമുള്ളതാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. എന്നാൽ അതു ശരിയായ നടപ്പിൽ വരുത്തുന്നതു പ്രയാസമായിട്ടുള്ള ഒരു സംഗതിയാണ്. കുഡുംബത്തിൽ പെട്ടവർക്കോ അല്ലാത്തവർക്കോ സഹായം ചെയ്യുന്നതിനും മറ്റും മിസ്റ്റർ വക്കി പ്രസ്താവിച്ചതുപോലെ അതു ഒരു നല്ല വഴിയാണ്. കണ്ടത്തിൽ കുഡുംബയോഗം ഇതിലേക്കു ഒരു ദൃഷ്ടാന്തമാകുന്നു.

ഒരാൾ തനിച്ചു നടത്തുവാൻ സാധിക്കാത്ത വലിയ സംഗതികൾ കമ്പനി കൂടിയാണല്ലോ സാധാരണയായി നടത്തിവരുന്നതു. പല ആളുകൾ കൂടി മാത്രം നടത്തുവാൻ സാധിക്കുന്ന ഓരോ തൊഴിലുകളും കുഡുംബയോഗകമ്പനിമൂലം നടത്തിയാൽ സമുദായം അഭിവൃദ്ധിയെ പ്രാപിക്കുമെന്നുള്ളതിനു സംശയമില്ല.

എന്നാൽ മത്സരന്മാരായും പരഗുണകാംക്ഷികളായും ഇരിക്കാതെ അസൂയകുക്ഷികളും കലഹപ്രിയന്മാരും ആയിരുന്നാൽ കുഡുംബയോഗം നടത്തിക്കൊണ്ടുപോകുവാൻ അസാദ്ധ്യമാകയാൽ ശരിയായി നടത്തേണമെന്നു ആഗ്രഹിക്കുന്നവർ സർക്കാർ സംബന്ധമായ വ്യവഹാരങ്ങൾക്കു കഴിയുന്നതും ഇട കൊടുക്കാത്ത വിധത്തിൽ വേണ്ട ഏർപ്പാടുകൾ ചെയ്യുന്നതു കൂടാതെ "ഹാകമന്ത്യാ മഹാ ബെലം" സങ്കീർത്തനം സുറിയാനിയിൽ ൧൩൩ മലയാളത്തിൽ ൧൩൩ സഹോദരന്മാർ ഒന്നിച്ചു...... എന്ന പ്രമാണത്തെ ഓർത്തുസഹിഷ്ണുതയോടെ പ്രവൃത്തിക്കേണ്ടിയിരിക്കുന്നു.

മിസ്റ്റർ വക്കി പ്രസ്താവിച്ചിരിക്കുന്ന രണ്ടു സംഗതികളും വളരെ നല്ലതാണെന്നു തോന്നുന്നതിനാൽ ടി. സംഗതികൾ നമ്മുടെ സമുദായത്തിൽ പെട്ട എല്ലാവരുടെയും ശ്രദ്ധയ്ക്കു വിഷയമായിഭവിച്ചാൽ കൊള്ളാമെന്നു വിചാരിക്കുന്നു.

എന്നു ബലഹീനനായ കൊച്ചുപൌലൂസ് റമ്പാൻ.

---

## എം. സി. മാത്തന്റെ നവീനോപദേശം.

(തുടർച്ച)

൧. ഞാൻ എന്റെ കുഞ്ഞിനു മുല കൊടുക്കാതെ അതിനെ പട്ടിണി ഇട്ടുകൊല്ലണമെന്നാണല്ലോ, ശെമ്മാശൻ അവർകൾ ഉപദേശിച്ചതെന്നു പറഞ്ഞു സ്ത്രീ ആശ്ചര്യപ്പെടുന്നതായി മിസ്റ്റർ മാത്തൻ എഴുതിയിരിക്കുന്നതു, ആർജ്ജവമാണെങ്കിൽ സ്ത്രീ ഉപദേശത്തിന്റെ കാതൽ മനസ്സിലാകാതെ പറഞ്ഞു എന്നല്ലാതെ മറ്റൊരുപ്രകാരത്തിൽ തീർച്ചപ്പെടുത്തുവാൻ മാർഗ്ഗം കാണുന്നില്ല.

എന്നാൽ ലേഖകനും ഈ സ്ത്രീയെപ്പോലെ ഉപരിപ്ലവ ബുദ്ധിയാൽ മാത്രം ഇതിനെ ഗ്രഹിച്ചതിനാൽ സംഗതികളെ ഗ്രഹിക്കുന്ന വിഷയത്തിൽ മിസ്റ്റർ മാത്തനും സ്ത്രീയും തമ്മിൽ യാതൊരു വൈപരീത്യവുമില്ലന്നാണു് ലേഖനംകൊണ്ടു ആവിർഭവിക്കുന്നതു ലേഖകനു ഈ അർത്ഥം പറഞ്ഞുകൊടുത്തതും ലേഖനമെഴുതുന്നതിനു പ്രേരിപ്പിച്ചതും പ്രസ്തുത സ്ത്രീ അല്ലയോ എന്നു ആശങ്കിക്കപ്പെടേണ്ടിയിരിക്കുന്നു.

൮. ശെമ്മാശൻ അവർകൾ പറഞ്ഞതു, ഒരു നവീനോപദേശമെന്നാക്കുന്ന ലേഖകൻ ആക്ഷേപം ചെയ്തിരിക്കുന്നതു്. കൂപത്തിൽ കിടക്കുന്ന, ഒരു 'ഫ്രോഗി'നെപ്പോലെ തഴക്കര മാത്രം കിടക്കുന്ന മാത്തൻ, യാക്കോബായ വൈദീകോപദേഷ്ടാക്കന്മാരും മറ്റും ഇതിനു മുൻപു യാതൊരുസ്ഥലത്തുവച്ചും ഈപ്രകാരം പ്രസ്താവിച്ചിട്ടില്ലെന്നും, മാവേലിക്കരവച്ചാണു ഇദംപ്രഥമമായി പറഞ്ഞതെന്നും, ആത്മഗ്ലാനിയില്ലാതെ എഴുതിയിരിക്കുന്നതു, വളരെ അസംപ്രേക്ഷണം ആയിപ്പോയി. ഇതിൽനിന്നു യാക്കോബ്യരുടെ നാനാസ്ഥലങ്ങളിലുള്ള പ്രസംഗങ്ങളെ, ലേഖകൻ അവഗാഹനം ചെയ്തു ഗ്രഹിക്കുന്നതിനിടവന്നില്ലയൊ എന്നനുമാനിക്കേണ്ടിയിരിക്കുന്നതു. ലേഖകനെ സംബന്ധിച്ചടത്തോളം ഉപദേശം പുതിയതെന്നല്ലാതെ, എല്ലാ താരകവായനക്കാർക്കും ശ്രോതാക്കൾക്കും നവീനോപദേശമെന്നു പറവാൻ പാടില്ലാ. യാക്കോബ്യർ പ്രസംഗിക്കുന്ന പല സ്ഥലത്തും ഇങ്ങനെ പറയുന്നതായി ഞാൻ ശ്രവിച്ചിട്ടുണ്ടു. വിശിഷ്യ എൺപത്തിമൂന്നിലെ നവീകരണത്തിന്റെ ആധാരമില്ലാത്ത പുതിയ ഉപദേശത്തെക്കുറിച്ചു യാക്കോബ്യർ പറഞ്ഞുകേട്ടിട്ടുള്ളതിനു സംഖ്യയുമില്ലാ.

൯. ഈപ്രകാരമുള്ള ഉപദേശങ്ങളെ സംബന്ധിച്ചു, എന്താണു് പറയേണ്ടതെന്നു അറിഞ്ഞുകൂടെന്നുള്ള ലേഖകന്റെ പുച്ഛമായ സംസാരാന്തരമാണല്ലൊ ആധാരം ചോദിച്ചിരിക്കുന്നതു. ഇവ രണ്ടുംകൂടി ന്യായമായില്ലാ. എന്തെന്നാൽ ന്യായമായ ആധാരം കാണിച്ചു എങ്കിൽ നവീനോപദേശമല്ലെന്നും യഥാർത്ഥമാണെന്നും, ആധാരം കാണിച്ചില്ലെങ്കിൽ നൂതനോപദേശമാണെന്നും തനിക്കുമാണന്നും മറ്റും പറയാമല്ലൊ. ഒരിക്കൽ ഒരു ഗർദ്ദഭം ഒരു പഞ്ചാനനന്റെ തുകലും ധരിച്ചുകൊണ്ടു നടന്നപ്പോൾ, ഭീക്കന്മാരായ ഇതരമൃഗങ്ങൾ എല്ലാം ഭീതിപൂണ്ടു മണ്ടുകയും, തന്നിമിത്തം മൂപ്പീന്ന്, അഹമഹമികഭാവത്തോടുകൂടി പ്രയാണംചെയ്തുകൊണ്ടിരിക്കുമ്പോൾ, ഒരു ബുദ്ധിമാനായ ജംബുകനെ കണ്ടു. അതു ഓടാഴികയാൽ, നീ എന്നെ ഭയപ്പെടുന്നില്ലയൊ? എന്നു ചോദിച്ചതിനു്, നീ ശബ്ദിക്കാതെ ഇരുന്നു എങ്കിൽ ഞാൻ നിന്നെ ഭയപ്പെടുമായിരുന്നു എന്നു പ്രസ്തുത കാടൻ മറുപടി പറഞ്ഞതായി. ഞാ

ൻ ഒരു ഇംഗ്ലീഷുപുസ്തകത്തിൽ വായിച്ചിട്ടുണ്ട്. ഇതുപോലെ ലേ
ഖകനും ആധാരം ചോദിച്ചുകൊണ്ടു പുറത്തോട്ടു ചാടാതെയിരുന്നു
എങ്കിൽ, മാററു അറികയില്ലായിരുന്നു. അതിനാൽ ഇനിമേൽ എ
ങ്കിലും ആനുലോമ്യമല്ലാത്തതിനെ പ്രവൃത്തിക്കാതെ, തനിക്കു ലഭി
ച്ചിട്ടുള്ള താൻ, ആംഗ്ല്യായനമുള്ളവനായി, അവ്യാഹതാനുഷ്ഠാനം
ചെയ്ക.

൧൦. മിസ്റ്റർ മാത്തന്റെ ലേഖനസാരം "........ഇങ്ങനെ പ
റയുന്നതിനു യാക്കോബായരുടെ ഏതൊരു ഗ്രന്ഥത്തിലാണ് ആധാ
രമെന്നാകുന്നു" ഈ ചോദ്യത്തിൽനിന്നു, ഈ ഉപദേശത്തിന്റെ
സാധുത്വത്തിന് യാക്കോബായരുടെ ഗ്രന്ഥം മതിയെന്നും അതു ഞങ്ങൾ
സർവ്വാത്മനാ സ്വീകരിക്കുന്നതാണെന്നും അതിനാൽ പറഞ്ഞുതരണ
മെന്നും ആണല്ലോ സൂചിപ്പിച്ചിരിക്കുന്നതു. ലേഖകന്റെ ആഗ്ര
ഹാനുസരണം, വിപരീതമുള്ള ഒരു പുതിയ ഉപദേശത്തിന്റെ
നിദർശനത്തിന്, യാക്കോബായഗ്രന്ഥം മതിയാകുമെങ്കിൽ അപ്രകാര
മുള്ള ഒരു പഴയ ഉപദേശത്തിന്റെ തെളിവിനും യാക്കോബായഗ്ര
ന്ഥം ധാരാളം മതിയാകുന്നതാണല്ലോ? ഇതനുസരിച്ചു നവീകര
ണ്യരുടെ സർവ്വ വിശ്വാസങ്ങളെയും യാക്കോബാ ഗ്രന്ഥംകൊണ്ടു പ്ര
ത്യാഖ്യാനിക്കുകയും, യാക്കോബായരുടേതിനെ സ്ഥിരീകരിക്കുകയും ചെ
യ്യുന്നപക്ഷം, അയ്യയ്യോ ഞങ്ങൾ തെററിൽ ലഗ്നമായികിടക്കുന്നേ!!
ഈ ദുഃഖസാഗരത്തിൽനിന്നു ഞങ്ങളെ ആരു രക്ഷിക്കും എന്നു ലേ
ഖകനും കൂട്ടരും ആക്രന്ദനം ചെയ്യുന്നതിനു സന്നദ്ധമാണോ? അ
ല്ലെങ്കിൽ ഈ നൂതനോപദേശം, യാക്കോബായഗ്രന്ഥംകൊണ്ടു തെ
ളിയിച്ചാൽ സമ്മതിക്കാമെന്നും പറഞ്ഞിരിക്കുന്നതെന്തുകൊണ്ടു?
ഒന്നിനെ യാക്കോബായ ഗ്രന്ഥംകൊണ്ടു സമ്മതിക്കാമെന്നും മററൊ
ന്നിനെ അപ്രകാരം സമ്മതിക്കുവാൻ പാടില്ലെന്നും വല്ല രേഖയും
ഉണ്ടോ? അതങ്ങിനെ കിടക്കട്ടെ. ഉപദേശങ്ങളുടെ ആധാരം ഒരി
ടത്തു സ്ഥാപിക്കുന്നതിനു മുൻപിൽ ആധാരങ്ങളുടെ വിസ്തീർണ്ണത നി
ർണ്ണയിക്കേണ്ടതു, അത്യന്താപേക്ഷിതമാകുന്നു. ഞങ്ങൾ ഒരു ആധാ
രം കാണിക്കുമ്പോൾ അതു യാക്കോബായഗ്രന്ഥാംശമല്ലെന്നു വിവാദിക്കു
വാൻ ധാരാളം സൗകര്യമുണ്ടു. അതുമെന്നിയെ, "എം. എ. ശെ
മ്മാശൻ അങ്ങിനെ പറയണമെന്നുകൂടി ആ ഗ്രന്ഥത്തിൽ വിവേ
ചിച്ചു എഴുതപ്പെട്ടിട്ടുണ്ടോ?" എന്നു ചോദിക്കുന്നപക്ഷം ഞങ്ങൾ
ക്കു ഉത്തരപ്രത്യുത്തരമില്ലാ. "യാക്കോബായരുടെ ഏതു ഗ്രന്ഥത്തി
ലാണ് ആധാരമെന്നുള്ളതു മിസ്റ്റർ മാത്തന്റെ ചോദ്യം അദ്ദേഹ
ത്തിനുതന്നെ അടവു പിണഞ്ഞുപോയതാണെന്നു എന്റെ ലേഖനം
കാണുമ്പോൾ മനസ്സിലാക്കി ആഭിലപ്പെടാതെ, "ആശാനും അടവു
പിണയും" എന്നുള്ളതിനെ വിചാരിച്ചു ആശ്വസിക്ക, എന്നു്
ആപ്തോക്തിയെ ഉപാഖ്യാനം ചെയ്തുകൊള്ളുന്നു. ഞാൻ യാക്കോ

ബ്യഗ്രന്ഥംകൊണ്ടു തെളിയിക്കാതെ നവീകരണക്കാരുടെ ഗ്രന്ഥംകൊണ്ടു തെളിയിക്കാം. ക്രിസ്തുവിന്റെ വായിൽ നിന്നുതന്നെ, താൻ ദൈവമാണെന്നു സാക്ഷി കിട്ടിയപ്പോൾ, ഇനിയും ഇതരസ്സാക്ഷികളെക്കൊണ്ടു നമുക്കു എന്താണു ആവശ്യമെന്നു മൂഢജനങ്ങൾ പറഞ്ഞതുപോലെയും സ്വദേശതെളിവു് പരമാൎത്ഥതെളിവു് എന്നപോലെയും അവരുടെ ഗ്രന്ഥംകൊണ്ടുതന്നെ തെളിയിക്കുന്നതല്ലയൊ വിശേഷമായ തെളിവു്. അവരുടെ ഗ്രന്ഥം എന്നു ഞാൻ പറഞ്ഞതു, സാധാരണ അവരിൽ മിക്കവരുടെയും കക്ഷത്തിലും ഏതു പാവപ്പെട്ട ഗേഹത്തിൽപോലും കാണുന്നതും ചൎച്ചുമിഷ്യൻപ്രസിൽ അച്ചടിച്ചിട്ടുള്ളതും അറുപത്താറു പുസ്തകങ്ങൾ അടങ്ങിയിട്ടുള്ളതുമായ ഒരു പുസ്തകത്തെ ഉദ്ദേശിച്ചാണ്. അവർ സൎവ്വപ്രാധാന്യം നല്കിയിരിക്കുന്നതും ഇതിനു (ഈ മലയാള അച്ചടിക്കു) തന്നെയാണല്ലൊ! അവരുടെ ഗ്രന്ഥം അല്ലെന്നു പറവാൻ ധൈൎയ്യമുണ്ടെങ്കിൽ നേരെനിന്നു പറയട്ടെ.

നവീകരണക്കാരുടെയും ഇംഗ്ലീഷുകാരുടെയും മല കൊട്ടപ്പിക്കരുതെന്നു അദ്ദേഹം പറഞ്ഞതിന്റെ അൎത്ഥം അവരുടെ ഉപദേശം കൊട്ടപ്പിക്കരുതെന്നു മാത്രമാണ്. ഇതു ക്രിസ്തുവിന്റെയും അപ്പോസ്തോലന്മാരുടെയും ഉപദേശമാകുന്നു. ഇതിനെ ആകുന്നു ഇനിയും തെളിയിപ്പാൻ പോകുന്നതു.

(തുടരും) പി. കെ. മത്തായി.

---

## ഒരു മറുപടി

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

സാർ, കഴിഞ്ഞ ഇടവകപ്പത്രികയിൽ താരകാധിപരുടെ വക്രബുദ്ധികൾ എന്ന തലവാചകത്തിൽ ഞാൻ എഴുതിയിരുന്ന ലേഖനത്തെക്കുറിച്ചു ഇടവത്തിലെ താരകയിൽ വിശുദ്ധജീവിതക്കാരനും കല്പിതപുരുഷസൃഷ്ടാവുമായിരിക്കുന്ന താരകാധിപർ പറഞ്ഞിരിക്കുന്ന അഭിപ്രായങ്ങളെപ്പററി രണ്ടു വാക്കു കൂടെ ഇടവകപ്പത്രികയിൽ ചേൎക്കാൻ അപേക്ഷിക്കുന്നു.

താരകാധിപർ ഒന്നാമതായി പുറപ്പെടുവിച്ചിരിക്കുന്നതു താരകാധിപൎക്കു വളരെ ആശ്വാസജനകമായ ഒരു അഭിപ്രായമാണ്. അതായതു ഞാൻ ഒരു ഗണനീയൻ അല്ല എന്നാകുന്നു. ഞാൻ ഗണനീയനു ആയിരുന്നു എങ്കിൽ താരകാധിപർ എന്റെ ലേഖനത്തെ സംബന്ധിച്ചു ഒരു ലഘുലേഖ പ്രസിദ്ധപ്പെടുത്തിയേനെ. ഞാൻ ഗണനീയൻ അല്ലാത്തതുകൊണ്ടു അതിനു ആവശ്യമില്ല എന്നാണ. വളരെ ആശ്വാസജനകമായ ഒരു അഭിപ്രായമല്ലെ. നമ്മുടെ താരകാധിപൎക്കു നിന്നുപിഴപ്പാൻ ഈ വക ചില അഭിപ്ര

യങ്ങൾ സമയംപോലെ തോന്നികൊണ്ടിരിക്കുന്നതാണ വിശേഷം ഏതായാലും താരകാധിപർ ഗണനീയൻ ആയിരിക്കുന്ന മട്ടിൽ ഞാൻ ഗണനീയൻ അല്ല എന്നും അങ്ങനെ ആകണമെന്ന ആഗ്രഹം ഇല്ല എന്നും പ്രസ്താവിച്ചുകൊള്ളുന്നു. ഞാൻ ഗണനീയൻ ആയാലും അല്ലെങ്കിലും എൻെറ അഭിപ്രായങ്ങൾ ഗണനീയങ്ങൾ ആണൊ എന്ന നോക്കുന്നതാണ് വക്രബുദ്ധിയില്ലാത്ത കാൎയ്യസാരജ്ഞന്മാർ ചെയ്യേണ്ടതു എന്ന ഞാൻ പറയാതെ വായനക്കാൎക്കു അറിയാമല്ലൊ.

രണ്ടാമതായി നമ്മുടെ വിശുദ്ധജീവിതക്കാരൻ പറഞ്ഞിരിക്കുന്നതു കള്ളംപറച്ചിൽ മനസ്സാക്ഷിയില്ലായ്മ എന്നിങ്ങനെ രണ്ടു കുറ്റങ്ങൾ ഇടവകപ്പത്രിക താരകാധിപരെപ്പറ്റി പറഞ്ഞിട്ടു അതിൽ ഒന്നിലേക്കു മാത്രം ഒരു എം. എ. ബി.എൽകാരനെ സാക്ഷിയാക്കിയിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതു മനസ്സാക്ഷിയില്ലായ്മയെ സംബന്ധിച്ചായിരുന്നിട്ടും കള്ളംപറച്ചിലിനെ സംബന്ധിച്ചാണ എന്നു താരകാധിപർ വാദിക്കുന്നതു "വഞ്ചന"യാണ എന്നു ഞാൻ അഭിപ്രായപ്പെട്ടു എന്നാകുന്നു. എന്തിനാണ് താരകാധിപർ സാറെ നിങ്ങൾ പിന്നെയും പിന്നെയും വാദങ്ങൾ മാറ്റുന്നതു. മേൽ കാണിച്ചിട്ടുള്ള നിങ്ങളുടെ പ്രയോഗത്തെ വക്രബുദ്ധി എന്നാണ ഞാൻ പറഞ്ഞിരിക്കുന്നതു. വഞ്ചന എന്നു ഞാൻ പറഞ്ഞിട്ടില്ലാത്തതിനെ നിങ്ങൾ എന്തിനു പറയുന്നു. ഇതൊന്നും വിശുദ്ധജീവിതത്തിനു ചേരുന്നതല്ല. നിങ്ങളുടെ രണ്ടാമത്തെ വക്രബുദ്ധിയായിട്ടാണ ഞാൻ ഇതിനെ പറഞ്ഞിരിക്കുന്നതു. നിങ്ങളുടെ വഞ്ചനയ്ക്കു ഉദാഹരണമായി ഞാൻ പറഞ്ഞതു നിങ്ങൾ കല്പിതപുരുഷനെ സൃഷ്ടിച്ചതാണ്. ഈ രണ്ടു സംഗതികളും ഏതുപൊട്ടനും മനസ്സിലാകത്തക്കവണ്ണം അത്ര വിശദമായി ഞാൻ എഴുതിയിരുന്നിട്ടും ഒന്നിനൊന്നായി നിങ്ങൾ വ്യാഖ്യാനിക്കുന്നതു നിങ്ങളുടെ ശങ്കാവിഹീനത്വത്തെ ബുദ്ധിയുള്ളവരുടെ മുമ്പാകെ വെളിപ്പെടുത്തുകയാണ്. നിങ്ങളുടെ വാദങ്ങൾക്കു അടിസ്ഥാനമായും നിങ്ങളെപ്പോലെയുള്ള വിശുദ്ധജീവിതക്കാരുടെ വിശുദ്ധ ജീവിതത്തിനു ഭംഗം വരാതെ നീചകൃത്യങ്ങൾ ചെയ്വാൻ അനുവദിക്കുന്നതായി നിങ്ങൾ വിചാരിച്ചിരിക്കുന്നതുമായ കല്പിതപുരുഷൻെറ കാൎയ്യത്തെക്കുറിച്ചു കൂടി രണ്ടക്ഷരം എങ്കിലും താരകയിൽ എഴുതാൻ നിങ്ങളുടെ പേനായിക്കു ശക്തിയില്ലാതെ പോയതിൽ ഹൃദയപൂൎവ്വമായി ഞാൻ നിങ്ങളോടുകൂടെ സഹതപിക്കയും വ്യസനിക്കയും ചെയ്യുന്നു. എന്തു ചെയ്യാം ഞാൻ ഗണനീയൻ അല്ലല്ലൊ. അല്ലെങ്കിൽ ലഘുലേഖയിൽ എങ്കിലും ഇതിനു സമാധാനം കാണാമായിരുന്നു.

മൂന്നാമതായി കള്ളം പറച്ചിലിനു നിങ്ങളെ മുൻലേഖനങ്ങളിൽ കുറ്റപ്പെടുത്തിയിട്ടുണ്ടെന്നു വൃശ്ചികത്തിലെ പത്രിക പാ

ത്തിരിക്കുന്നതു എവിടെയാണെന്നു നിങ്ങൾ തപ്പിയിട്ടു കാണുന്നില്ല എന്നും അതിനാൽ വൃ. കൎക്കടകത്തിലെ പത്രികയിൽ കാണുന്ന “എം. എൻ. ഓ. എന്നപേരുവെച്ചു പ്രസിദ്ധപ്പെടുത്തിയ താരകാലേഖനത്തിനു താരകയ്ക്കു സംബന്ധമില്ലെന്നു പറയുന്നതു മനസ്സാക്ഷികനുസരണമാണൊ” എന്ന വാചകത്തിൽ ആയിരിക്കുന്ന ഈ ദോഷാരോപണം അനുഭവിച്ചിരിക്കുന്നതു എന്നും നിങ്ങൾ പറയുന്നു. ഈ വാചകം സൂക്ഷിച്ചു വായിച്ചാൽ ഇതിൽ അനുഭവിച്ചിരിക്കുന്ന ദോഷാരോപണം കള്ളംപറച്ചിൽ എന്നല്ല നേരെമറിച്ചു മനസ്സാക്ഷിയില്ലായ്മ എന്നാണു എന്നുള്ളതിനു തൎക്കമില്ല. എന്നിട്ടും വായനക്കാർ എല്ലാം പൊട്ടന്മാർ എന്നുധരിച്ചിട്ടൊ അല്ലെങ്കിൽ താരകാധിപനെ പാപ്പായെപ്പോലെ വകവെച്ചിട്ടുണ്ടെന്നും അതിനാൽ അവർ അദ്ദേഹത്തിന്റെ വാചകത്തെ ഭേദ്യം ചെയ്യുയില്ല എന്നു ധരിച്ചിട്ടൊ എന്തൊ ഈ വാചകത്തിൽ അനുഭവിച്ചിരിക്കുന്ന ദോഷാരോപണം കള്ളംപറച്ചിൽ ആണ എന്നു പറയാൻതക്ക ധൈൎയ്യം താരകാധിപനു കാണുന്നതു ആശ്ചൎയ്യംതന്നെ. ഈ വാദത്തിന്റെ ബലഹീനത ഇത്ര പ്രത്യക്ഷമായിരിക്കെ, ഇതിന്മേൽ അടിസ്ഥാനപ്പെടുത്തിപ്പറയുന്ന മറ്റുവാദങ്ങളുടെ കഥ പറയാനുണ്ടോ? വൃശ്ചികത്തിലെ പത്രികാവാചകം ആണ ഇതുവരെ താരകാധിപൻ അടിസ്ഥാനമായി വിചാരിച്ചുവന്നതു എന്നു മീനത്തിലെ താരകയിൽനിന്നു കാണാം. ആ നിലയിൽനിന്നു മാറിയിട്ടു ഇപ്പോൾ അടിസ്ഥാനമായി എടുക്കുന്നതു മേൽകാണിച്ച കൎക്കടകത്തിലെ പത്രികാവാചകം ആണ്. അതിന്റെ ബലവും വായനക്കാർ കണ്ടുവല്ലൊ. ആ വാചകത്തിൽ വല്ല ദോഷാരോപണവും അനുഭവിച്ചിട്ടുണ്ടെങ്കിൽ അതു മനസ്സാക്ഷിയില്ലായ്മയാണ്. പക്ഷെ ലോകം മുഴുവനും ഇങ്ങനെ വിചാരിച്ചാലും താരകാധിപൻ സമ്മതിക്കയില്ല. ലോകത്തിലുള്ളവർ എല്ലാം ഭ്രാന്തന്മാരാകകൊണ്ടു അവർ അങ്ങനെ പറയുന്നു എന്നേ അദ്ദേഹം പറകയുള്ളൂ.

താരകാധിപരുടെ വേറൊരു ചിത്തഭ്രമവും കാണേണ്ടതുതന്നെയാണ്. അതു മേൽ പ്രസ്താവിച്ച കൎക്കടകത്തിലെ വാചകത്തിനാണ. വൃ. ചിങ്ങത്തിലെ പത്രിക “മിസ്റ്റർ പിലിപ്പോസിനെ സാക്ഷിയാക്കിപ്പറഞ്ഞിരിക്കുന്നതു” എന്നുള്ള അഭിപ്രായമാകുന്നു. കൎക്കടകത്തിൽ ഈ വാചകം പത്രിക പ്രസ്താവിച്ചുവെച്ചു ഒരുമാസം ക്ഷമിച്ചിരുന്നശേഷം ചിങ്ങത്തിലാണ അതിനു മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കികൊണ്ടുവന്നതു എന്നു പറഞ്ഞാൽ വിശ്വസിക്കാൻ താരകാധിപൻ മാത്രമെ കാണുകയുള്ളു എന്നാണ് എനിക്കു തോന്നുന്നതു. ആരെക്കുറിച്ചെങ്കിലും ഒരു ദോഷാരോപണം പറഞ്ഞിട്ടു അതിനു സാക്ഷിയായി ഒരാളെ അറിഞ്ഞിരുന്നിട്ടും ഒരു മാസം കഴിഞ്ഞു മാത്രം സാക്ഷിക്കാരനെ പറയുന്ന ഭോഷ

ൻ ആരാണ്. സാക്ഷിക്കാരനെ അറിയാമെങ്കിൽ അപ്പോൾതന്നെ പേരും പറകയല്ലെ വാദത്തിന്റെ ശക്തി. പിന്നെ ഒരുമാസം കാത്തിരുന്ന എന്നും മറ്റും പറയുന്നതു വിശുദ്ധജീവിതംകൊണ്ടും ഉള്ളതുകൊണ്ടോ ഉണ്ടായിട്ടുള്ള ചിത്തഭ്രമത്തിന്റെ ഫലമെന്നല്ലാതെ എന്തു പറയുന്നു.

കെ. എം. സിയുടെ ലേഖനങ്ങൾ എല്ലാം തപ്പിയാണെയും താരകാധിപർ പറയുന്ന ആൾ ആണ് എന്നൊരു ദോഷാരോപണം വ്യക്തമായി ആ ലേഖനങ്ങളിൽ എങ്ങും കാണുന്നില്ല എന്നും മനസ്സാക്ഷിയില്ലായ്മ എന്നൊരു ദോഷാരോപണം വ്യക്തമായി കാണുന്നുണ്ടെന്നും താരകാധിപർ ഇപ്പോൾ സമ്മതിച്ചിരിക്കുന്നു. ആ സമിതിയുടെ കള്ളംപറച്ചിൽ എന്നൊരു ദോഷാരോപണം ആ ലേഖനങ്ങളിൽ ഉണ്ടു എന്നു മിസ്റ്റർ പീലിപ്പോസിനെ സധൈര്യം ധരിപ്പിച്ചു എഴുതുവാങ്ങാൻ ശ്രമിച്ചതു വക്രബുദ്ധിയാണ് എന്നു താരകാധിപർ കയ്യുംകെട്ടിനിന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. അതിനാൽ മനസ്സാക്ഷിയും സന്മാർഗ്ഗവും സ്വല്പം എങ്കിലും ഉള്ള ഒരാൾ ആണ താരകാധിപർ എങ്കിൽ താൻ ചെയ്ത കൃത്രിമങ്ങൾക്കും പറഞ്ഞ അപരാധങ്ങൾക്കും മിസ്റ്റർ പീലിപ്പോസിനോടു ക്ഷമായാചനം ചെയ്യേണ്ടതാണ എന്നു ഇപ്പോൾ പ്രത്യക്ഷത്തിൽ തെളിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ മിസ്റ്റർ പീലിപ്പോസിന്റെ വാദം കള്ളംപറച്ചിൽ എന്നൊരു ദോഷാരോപണത്തിനു തന്നെ സാക്ഷിയാക്കി പത്രിക പറഞ്ഞിട്ടില്ല എന്നായിരുന്നു. അങ്ങനെ ഒരു ദോഷാരോപണം വ്യക്തമായി കാണുന്നില്ല എന്നു താരകാധിപരും ഇപ്പോൾ സമ്മതിച്ചിരിക്കുന്നു. പിന്നെ എന്തിനായിരുന്നു ഈ ആക്ഷേപങ്ങളും അപരാധങ്ങളും മിസ്റ്റർ പീലിപ്പോസിനെ പറഞ്ഞതു. വിശുദ്ധജീവിതം ഒന്നു വെളിപ്പെടുത്താൻ മാത്രമായിരുന്നു എന്നാണ് വിചാരിക്കേണ്ടുന്നതു.

പക്ഷെ ഈ പ്രാവശ്യവും ഒരു വെല്ലുവിളിയും ഒരു പ്രവചനവും ഉണ്ടു. അതുകൊണ്ടു താരകാധിപർ ജയിച്ചു എന്നല്ലെ വിചാരിക്കേണ്ടുന്നതു? കള്ളംപറച്ചിൽ എന്നൊരു ദോഷാരോപണം പത്രികയിൽ എവിടെയാണ് കാണുന്നതു എന്നാണ് വെല്ലുവിളി. കള്ളംപറച്ചിൽ എന്നൊരു സംഗതിക്കു മിസ്റ്റർ പീലിപ്പോസിനെ പത്രിക സാക്ഷിയാക്കിയിട്ടില്ല എന്നും അങ്ങനെ ഉണ്ടെന്നു വിചാരിക്കുന്നതു താരകാധിപരുടെ ഒരുജ്വരം മാത്രമാണ എന്നും വാദിക്കുന്ന എന്നെ ഇതിനു വെല്ലുവിളിക്കേണ്ടാ എന്നു താരകാധിപക്കും അറിയാവുന്നതാണ്. കള്ളംപറച്ചിലിനു മിസ്റ്റർ പീലിപ്പോസിനെ പത്രിക സാക്ഷിയാക്കിയിട്ടുണ്ടു എന്നു വാദിക്കുന്ന താരകാധിപർ ആണ ഈ ഭാഗം വായനക്കാരെ വ്യക്തമായി എടുത്തുകാണിച്ചു തന്റെ നിരപരാധത്വം തെളിയിക്കേണ്ടുന്നതു. ഇല്ലെങ്കിൽ താ

ൻ കുറ്റക്കാരൻ എന്നു സമ്മതിക്കേണ്ടുന്നതു ആണ് യോഗ്യന്മാരുടെ മുറ. ആകയാൽ വെല്ലുവിളിയും അസ്ഥാനത്തിൽ ആയിരിക്കുന്നു. പിന്നെ എന്തിന്നു വെല്ലുവിളിച്ചു ജയിക്കാമെന്നു വിചാരിക്കുന്നു. എത്രയായാലും സത്യംപറകയോ സമ്മതിക്കയോ ചെയ്യുകതന്നെ എന്നാണല്ലോ വിശുദ്ധജീവിതത്തിന്റെ ഒന്നാമത്തെ പ്രമാണം.

ഞാൻ ഗണനീയൻ അല്ലാത്തതുകൊണ്ടു ഇവയ്ക്കു ഒന്നിനും സമാധാനം പറയാതെ താരകാധിപക്കു ആശ്വസിക്കാമെല്ലോ എന്നു ഓർത്തിട്ടു എനിക്കും ഒട്ടേറെ ആശ്വാസം തോന്നുന്നുണ്ടു. പാത്രിയർക്കീസ്സുബാവായേയോ, ദീവന്നാസ്യോസ്സു മെത്രാപ്പോലീത്തായെയോ, ഇടവകപ്പത്രിക പത്രാധിപരെയോ, എ. പീലിപ്പോസ്സ് അവർകളേയോ മറ്റോ ആക്ഷേപിച്ചിട്ടു താരകാധിപക്കു സൽകീർത്തിയും പത്രത്തിന്നു പ്രചാരവും ഉണ്ടാകയുള്ളു. അതുകൊണ്ടും എന്നോടു സമാധാനം പറയാതെ കഴിക്കാമല്ലോ. എന്തായാലും കൃത്രിമങ്ങളും വഞ്ചനകളും പ്രയോഗിച്ചുകൊണ്ടിരുന്നാൽ അതു എപ്പോൾ എങ്കിലും ഒരിക്കൽ കണ്ടുപിടിക്കപ്പെട്ടുപോകും എന്നുള്ള ഒരു പാഠം കല്ലേൽചിത്രംപോലെ ഇപ്പോൾ താരകാധിപരുടെ ഹൃദയത്തിൽ പതിഞ്ഞിട്ടുണ്ടു എന്നു ഓർത്തിട്ടു ഇജ്ജനങ്ങൾക്കു കുറെ അധികം ആശ്വാസത്തിന്നു വഴിയുണ്ടു.

എം. മത്തായി.

---

## രണ്ടു ആവശ്യങ്ങൾ

(ഒ. എം. ചെറിയാൻ ബി. എ. എൽ- ടി)

സുറിയാനിസമുദായം സംബന്ധിച്ച വ്യവസായങ്ങൾ കോട്ടയത്തും തിരുവല്ലായും നടക്കുന്നവണ്ണം വടക്കാകട്ടെ തെക്കാകട്ടെ ഉണ്ടായിരിക്കുന്നില്ല എന്നുള്ളതു സമ്മതിക്കപ്പെടുന്ന ഒരു കാര്യമാണ്. പലതുകൊണ്ടും സുറിയാനിക്കാരുടെ തലസ്ഥാനമായിരിക്കുന്ന കോട്ടയത്തും ഏകദേശം അങ്ങിനെ ഒരു നിലയെ പ്രാപിച്ചിട്ടുള്ള തിരുവല്ലായിലും നാനാപ്രകാരങ്ങളിലുള്ള വ്യവസായങ്ങൾ നടക്കുന്നതിനെപ്പറ്റി അതിശയിപ്പാനില്ല. എന്നിരുന്നാലും വടക്കും തെക്കുമുള്ള പ്രദേശങ്ങൾ കേവലം വിസ്മൃതങ്ങളായി ഭവിക്കുന്നതു സങ്കടം തന്നെ. വടക്കരുടെ വിദ്യാഭ്യാസ—ആവശ്യങ്ങളും ഇടവകപ്പത്രികയിൽ പലപ്പോഴും പ്രസംഗവിഷയമായിത്തീർന്നിട്ടുള്ളതും, ആലുവാസിമ്മനാരി നിമിത്തമായും മറ്റും പരിഹരണീയമായിട്ടുണ്ടു എന്നു ആശിക്കപ്പെടാവുന്നതും, ആകുന്നു എന്നു സന്തോഷിക്കാവുന്നതുതന്നെ. എന്നാൽ സുറിയാനിസമുദായത്തിന്റെ തെക്കേ അറ്റത്തു ഇതുവരെയായിട്ടും സമുദായപ്രധാനന്മാരുടെ ശ്രദ്ധയെ ആകർഷിച്ചിട്ടില്ല എന്നു തോന്നിപ്പോകുന്നു. ക്രിസ്തീയതത്വത്തിന്നു അല്പമെങ്കിലും അനുസരിക്കാത്ത ആചാരങ്ങൾ പ്രബലപ്പെട്ടിട്ടുള്ള ഉൾനാട്ടുകൾ കൊല്ലത്തിന്നു കിഴക്കായി പലേടങ്ങളിലും കാണ്മാനുണ്ടെന്നാണു കേട്ടിട്ടുള്ളതു, സുറിയാനിസമുദായവ്യാപാരങ്ങൾ തെക്കൻപ്രദേശങ്ങളിലേക്കു പ്രവേശിക്കാനുള്ള കാലപരിപാകം ആസന്നമായിരിക്കുന്നു എന്നു വിചാരിക്കാം.

സുറിയാനിസമുദായം വകയ്ക്കു ഏതാനും ഏക്കർ സ്ഥലം സർവ്വതോമുഖപ്രഭാവനായ നമ്മുടെ വലിയ തിരുമനസ്സുകൊണ്ടു കൊട്ടാരക്കര ടൌണിൽ സമ്പാദിച്ചിട്ടുള്ള വിവരം പ്രസിദ്ധമായിട്ടുള്ളതാണല്ലോ. സ്ഥാനംകൊണ്ടും അന്യപ്രധാനപ്രദേശങ്ങളോടുള്ള സാമീപ്യംകൊണ്ടും മറ്റും ഉൽകൃഷ്ടതയുള്ള ഒരു പ്രദേശ

മാണു അതെങ്കിൽ, അവിടെ ഒരു വിദ്യാശാലാപ്രാരംഭം ഉണ്ടാവുന്നപക്ഷം, തെക്കൻപ്രദേശങ്ങളുടെ അഭ്യുന്നതിക്കു അടിസ്ഥാനമായി എന്നു പറയാം. ഒരു വിദ്യാശാല, വിദ്യാപ്രദാനവിഷയത്തിൽ പരിശ്രമിക്കുന്നതുകൊണ്ടു മാത്രമല്ല ഒരു വിദ്വൽസമ്മേളനസ്ഥാനമായി പരിണമിക്കുന്നതുകൊണ്ടും മറ്റു പല കാരണങ്ങളാലും, നാനാപ്രകാരങ്ങളിലുള്ള വ്യവസായങ്ങൾക്കു ഒരു കേന്ദ്രസ്ഥാനമായി വരാവുന്നതാണു. കൊട്ടാരക്കര ഒരു വിദ്യാശാല സ്ഥാപിച്ചു സൽഫലപ്രദായകമായി നടത്തണമെങ്കിൽ ബുദ്ധിപൂർവമായ സ്ഥിരോത്സാഹം ദീർഘകാലത്തേക്കു ഉണ്ടാകേണ്ടതാണെന്നുള്ള വാസ്തവത്തെ ഞാൻ വിസ്മരിക്കുന്നില്ല. എന്നാൽ സമുദായത്തിന്റെ ഭാവിശ്രേയസ്സിനെ ഉദ്ദേശിച്ചു സൂക്ഷ്മാലോചനാപൂർവ്വം ബുദ്ധിയോടും ക്ഷമയോടും ദൈവാശ്രയത്തോടും കൂടെ ഭരമേല്പിക്കുന്ന കാര്യം വിജയത്തെ അടയുന്നതുവരെയും പരിശ്രമം ചെയ്യുന്നതിനു പ്രകടപാടവം ഉള്ള ആളെന്നു സർവ്വസമ്മതി സിദ്ധിച്ചിരിക്കുന്ന നിതാന്തവന്ദ്യ ദിവ്യശ്രീ. മാർ ക്രൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ സൽബുദ്ധി, ഉത്സാഹബുദ്ധി, ദൈവഭക്തിബുദ്ധി എന്നിതുകളെ സ്മരിക്കുകകൊണ്ടാണു, കൊട്ടാരക്കര ടൌണിൽ ഒരു വിദ്യാശാല ആരംഭിച്ചു നടത്തേണ്ടതാണെന്നും നടത്താവുന്നതാണെന്നും ഞാൻ ഇവിടെ അഭിപ്രായപ്പെടുന്നതു. കഷ്ടപ്പെട്ടു ജോലി ചെയ്തിട്ടുള്ള വന്ദ്യന്മാരെ പിന്നെയും പിന്നെയും കഷ്ടപ്പാടും പ്രയാസവും അധികമുള്ള ജോലിക്കായി അയക്കണമെന്നു പറയുന്നതു ഒരു രീതിക്കു മര്യാദകേടാണെങ്കിലും കൊട്ടാരക്കര ഒരു സിമ്മനാരി ഉണ്ടാകുന്നതുകൊണ്ടുള്ള സൽഫലങ്ങളും അതു നിർവ്വഹിക്കുന്നതിനു നമ്മുടെ സമുദായത്തിൽ നി. വ. ദി. ശ്രീ. മാർ ക്രൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടല്ലാതെ വേറെ ഒരുവൻ ഇല്ലെന്നുള്ളതും സ്മരിച്ചുകൊണ്ടു, ഈ അഭിപ്രായത്തെ നമ്മുടെ സമുദായപ്രധാനന്മാർ ബഹുമാനിക്കണമെന്നും, നി. വ. ദി. ശ്രീ. മാർ ക്രൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹത്തിനും മനസ്സിനും ക്ലേശകരമായി പരിണമിക്കാൻ ഇടയുള്ള ഒരു കൃത്യത്തെ ആ തിരുമനസ്സിലേക്കായി നിയമിക്കണമെന്നു, ആ തിരുമനസ്സിലേക്കുള്ള കാര്യനിർവ്വഹണശക്തിയെക്കുറിച്ചു എനിക്കുള്ള മതിപ്പു നിമിത്തം ഞാൻ പ്രസ്താവിക്കാൻ ഇടയായതിനെ സമുദായാഭ്യുന്നതിക്കായി നിരന്തരം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ആ തിരുമനസ്സുകൊണ്ടു ക്ഷമിക്കണമെന്നും, ഇവിടെ അപേക്ഷിച്ചുകൊള്ളുന്നു. കൊട്ടാരക്കര ടൌണിൽ സുറിയാനിസമുദായത്തിനു ഒരു പൊതുസ്ഥലം ഉണ്ടാവണമെന്നും ആ കാര്യം നിർവ്വഹിക്കേണ്ടതിലേക്കു നി. വ. ദി. ശ്രീ. മാർ ക്രൂറിലോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നിയോഗിക്കപ്പെടണമെന്നും ആകുന്നു ഞാൻ ഇവിടെ ചൂണ്ടികാണിക്കുന്ന രണ്ടാമത്തെ ആവശ്യം.

സൽക്കാര്യങ്ങൾ എല്ലാം നടത്തേണ്ടതാണെങ്കിലും നടത്തുന്നതിനു ശക്തിയില്ലാത്ത സമുദായം കഴിവുള്ളവയിൽ മാത്രം ഏർപ്പെട്ടിരിക്കയാണു ബുദ്ധിയായിട്ടുള്ളതു എന്നു മിക്കപേരും സമ്മതിക്കും. ക്രിസ്തുമാർഗ്ഗം പ്രസംഗിക്കുക എന്നതു എല്ലാ ക്രിസ്തീയ സമുദായങ്ങളുടേയും ചുമതല ആണെങ്കിലും ആഫ്രിക്കയിലേക്കൊ ന്യൂസിലണ്ടിലേക്കൊ സുവിശേഷകന്മാരെ അയക്കാത്തതു സുറിയാനിസമുദായത്തിനു ഒരു ന്യൂനതയായി കരുതുന്നവർ അധികമുണ്ടാകുമെന്നു തോന്നുന്നില്ല. ശക്തിയനുസരിച്ചുമാത്രമാണു ഓരോ പദ്ധതികളിലേക്കു നാം പ്രവേശിക്കേണ്ടതു. നമ്മുടെ സമുദായത്തിന്റെ അഭിവൃദ്ധിക്കു ഇംഗ്ലീഷു വിദ്യാഭ്യാസം വളരെ ആവശ്യമായിട്ടുള്ളതുതന്നെ. എന്നിരുന്നാലും, ധനത്തിന്റെയും മറ്റും അവസ്ഥ നോക്കാതെയുള്ള പ്രാരംഭങ്ങളുടെ പരിണാമം സങ്കടകരമായിരിക്കുമെന്നുള്ളതിനാൽ നാം വളരെ ബുദ്ധിപൂർവം പ്രവർത്തിക്കേണ്ടതാണു. കോഴഞ്ചേരിയിൽ നൂതനമായി സ്ഥാപിച്ചിട്ടുള്ള ഹൈസ്കൂൾ പരമോത്സാഹവാന്മാരായ കോഴഞ്ചേരിക്കാർക്കും സമുദായത്തിനും എത്ര ക്ലേശാവഹമായിരിക്കുന്നു എന്നുള്ളതിനെ സ്മരിക്കുകകൊണ്ടാണു, ഇവിടെ ഇത്രയും പ്രസ്താവിക്കുന്നതിനു ഇടയായതു. സമുദായകാര്യങ്ങൾക്കായി വിനിയോഗിക്കുന്നതിനു ധനം ഉള്ള ഒരു സമുദായമാണെങ്കിൽ കോഴഞ്ചേരിയിൽ എന്നു മാത്രമല്ല, അന്യപ്രദേശങ്ങളിലും ഹൈസ്കൂളൊ കാളേജുതന്നെയൊ നടത്തേണ്ടതാണു. എന്നാൽ നമ്മുടെ ശക്തിക്കുറവും, കൂടാതെ മെത്രാൻകക്ഷിക്കാർക്കു ആ പ്രദേശങ്ങളിൽ ഉള്ള അതിരുകവിഞ്ഞ ശക്തിക്കൂടുതലും മാച്ചു

വയ്യാതെ നാം ആലോചിക്കുന്നപക്ഷം, കോഴഞ്ചേരിൽതന്നെ ഒരു ഹൈസ്കൂൾ തൽക്കാലം നടത്തിക്കൊണ്ടുപോവാമെന്നുള്ള ആഗ്രഹം ബുദ്ധിപൂൎവ്വകമാണോ എന്നു ഞാൻ പ്രബലമായി സംശയിക്കുന്നു. കോഴഞ്ചേരിയിൽ വച്ചു അടുത്തുകഴിഞ്ഞ സമ്മേളനാവസരത്തിൽ കോഴഞ്ചേരിക്കാരായ സമുദായസ്നേഹിതന്മാരുടെ ഉത്സാഹാധിക്യവും സമുദായപരിപോഷണോദ്ദേശ്യകമായ താല്പൎയ്യവും ഞാൻ കണ്ടറിഞ്ഞിട്ടുള്ളതാണു. അവരുടെ സദുദ്ദേശ്യവും സൽപ്രവൃത്തിയും സൎവ്വഥാ പ്രശംസിക്കപ്പെടേണ്ടതും പലരാലും അനുകരണീയം ആയിട്ടുള്ളതും ആണു, എങ്കിലും നമ്മുടെ സമുദായത്തിൽനിന്നു ചെയ്യാനുള്ള അന്യകാൎയ്യങ്ങളുടെ ആധിക്യവും കോഴഞ്ചേരിക്കാരുടെ ശക്തിക്കുറവും ആ സ്ഥാനത്തു മെത്രാൻകക്ഷിക്കാൎക്കുള്ള പ്രാബല്യവും ഓൎത്തുനോക്കുന്നതായാൽ കോഴഞ്ചേരിയിൽ നാം ഒരു ഹൈസ്കൂൾ നടത്തുക എന്നുള്ളതു, മനസ്സിന്നു ന്യായത്തിൽ കവിഞ്ഞു നൊമ്പരം തട്ടാനല്ലാതെ ഉപയോഗപ്പെടുമെന്നു തോന്നുന്നില്ല. സമ്മേളനത്തിനു സന്നിഹിതനായിരുന്ന അവസരത്തിൽ ഈ അഭിപ്രായം ഒന്നു രണ്ടു പേരോടു പ്രസ്താവിച്ചുതുടങ്ങുവാൻ ഞാൻ ആരംഭിച്ചെങ്കിലും, കാലപാകം ഭവിച്ചിട്ടുണ്ടെന്നു തോന്നാത്തതിനാൽ വിരമിച്ചുകളകയാണു ഉണ്ടായതു. എന്നാൽ സമയം അതിക്രമിക്കുന്തോറും ദോഷങ്ങൾ അധികപ്പെടാനിടയുള്ളതുകൊണ്ടും മറ്റും, ഇപ്പോൾ ഈ വാസ്തവത്തെ തുറന്നുപറഞ്ഞുകൊള്ളുന്നു. ഇപ്പോൾ ഫോർത്തുഫാറം ആണു കോഴഞ്ചേരി സ്കൂളിൽ ഏറ്റവും ഉയൎന്നക്ലാസ്സ്. ഈ ഒരു ക്ലാസ്സ് എടുത്തുകളയാമെങ്കിൽ ചിലവു വളരേ ചുരുക്കാവുന്നതാണു. ഫിഫ്ത്തുഫാറം ഒരു ഹൈസ്കൂൾ ക്ലാസ്സായിരിക്കുകയാൽ ഗ്രാഡ്വേറ്റു വാദ്ധ്യാന്മാർ രസതന്ത്രയന്ത്രങ്ങൾ മുതലായവ ഗവൎമ്മെണ്ടിൽനിന്നു ആവശ്യപ്പെടുന്നതായിരിക്കും. ഫോർത്തുഫാറം എടുത്തുകളഞ്ഞു ഒരു തേർഡ് ഫാറം മാത്രം വച്ചുകൊള്ളുന്നതായാൽ, സ്കൂൾ ഒരു ലോവർസെക്കണ്ടറി മാത്രമാവുകയും അങ്ങനെയാകുന്നപക്ഷം ശമ്പളച്ചിലവു മുതലായവ വളരെ ചുരുങ്ങുകയും ചെയ്യും. തേർഡ്ഫാറം ക്ലാസ്സിനു അദ്ധ്യാപകൻ എഫ് ഏക്കാരനായിരിക്കണമെന്നു നിൎബ്ബന്ധമുണ്ടു. രണ്ടാംഫാറം സ്കൂളിനു ഹേഡ്മാസ്റ്റർ ഒരു മട്രിക്കുലേഷൻകാരൻ മതിയാവുന്നതാണു. പൊതുവെ ആലോചിക്കുന്നപക്ഷം ഫോർത്തുഫാറം എടുത്തുകളഞ്ഞു കോഴഞ്ചേരി സ്കൂളിനെ ഒരു ലോവർസെക്കണ്ടറിയാക്കി രൂപപ്പെടുത്തണമെന്നുള്ളതാണു ഞാൻ ഇവിടെ പ്രസ്താവിപ്പാൻ വിചാരിച്ച രണ്ടാമത്തെ ആവശ്യം. അത്യധികമായ ധനവ്യയം സഹിച്ചും ഉത്സാഹം പ്രദൎശിപ്പിച്ചും കോഴഞ്ചേരിദിഗ്വാസികൾ മുന്നിറങ്ങി ചെയ്യുന്ന പ്രവൃത്തികളുടെ ഗതിയെ സ്വല്പം ഒന്നു തടയേണ്ടതു ആവശ്യമാണെന്നു ഞാൻ ഇവിടെ പ്രസ്താവിക്കുന്നതു, കേവലം നിൎവ്വിചാരനായിട്ടല്ല. പ്രശംസനീയന്മാരായ കോഴഞ്ചേരി ദിഗ്വാസികളുടെ സമുദായതാല്പൎയ്യഗതി നാനാമാൎഗ്ഗങ്ങളിലൂടെ കേട്ടും ഞാൻ തന്നെ കണ്ടും വിസ്മയപൂൎവ്വം എനിക്കു ബോധപ്പെട്ടിട്ടുള്ളതാണു. ശക്തിക്കപ്പുറമായ അവരുടെ പ്രസ്ഥാനത്തെക്കുറിച്ചു എന്റെ ഹൃദയത്തിൽ ജനിച്ചിട്ടുള്ള അനുകമ്പ നിമിത്തം ഇത്രയും പ്രസ്താവിക്കാൻ ഇടയായതത്രെ.

കൊട്ടാരക്കര ഒരു സ്കൂൾ സ്ഥാപിക്കണമെന്നു എഴുതിയ പേനാകൊണ്ടുതന്നെ കോഴഞ്ചേരി സ്കൂളിനെ ലോവർസെക്കണ്ടറി ആക്കണമെന്നു പ്രയോഗിച്ചതു ഒരു പൂൎവ്വാപരവിരോധമാണു എന്നു ചിലരുടെ മനസ്സിൽ ഒരു ചിന്ത ജനിക്കാം. കൊട്ടാരക്കരയുടെ സ്ഥാനവിശേഷത്തെക്കുറിച്ചു ഓൎമ്മയുള്ളവർ അങ്ങനെ അഭിപ്രായപ്പെടുകയില്ലെന്നാണു എന്റെ ആശയം. ഏതായാലും ആ ഭാഗത്തെ ഈ ഉപന്യാസത്തിൽ വിവരിക്കണമെന്നു ഞാൻ ആലോചിക്കുന്നില്ല.

---

## “കല്ലൂപ്പാറ ഇടവകയിലെ നവീകരണം.”

ഇടവകപത്രിക പത്രാധിപർ അവർകൾക്കു.

സാർ,- മേൽപറഞ്ഞ തലവാചകത്തിൽ കഴിഞ്ഞ മിഥുനത്തിലെ താരകയിൽ അടങ്ങപ്പുറത്തു യാക്കോബു കത്തനാർ എന്നു പേരുവച്ചു പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനത്തിൽ പ്രസ്തുത പള്ളിയുടെ സ്ഥാപനത്തെക്കുറിച്ചു പറ

ഞ്ഞിരുന്ന പിശകായ അഭിപ്രായത്തിനു താങ്കൾ ചുരുക്കത്തിൽ കഴിഞ്ഞ പത്രികയിൽ മറുപടി പറഞ്ഞിരുന്നതിനാൽ അതിനെക്കുറിച്ചു തല്ക്കാലം ഒന്നും പറയണമെന്നു വിചാരിക്കുന്നില്ലാ. എന്നാൽ ആയിരാമാണ്ടുമുതൽ ഈ ഇടവകയിൽ നവീകരണം ആരംഭിച്ചു എന്നും അതിന്റെ ആരംഭകർത്താവു കഴിഞ്ഞുപോയ അടങ്ങപ്പുറത്തു യൌസേപ്പു കത്തനാരവർകളായിരുന്നു എന്നും ലേഖകൻ പ്രദർശിപ്പിച്ചിട്ടുള്ള പ്രത്യക്ഷമായ പിശകിനെ വെളിപ്പെടുത്താതെയിരുന്നാൽ ചില വായനക്കാർക്കു തെറ്റിദ്ധാരണയ്ക്കിടയായേക്കുമെന്നു സംശയിക്കുന്നതിനാൽ താരകാലേഖനത്തെക്കുറിച്ചു ഒരു ചെറിയ നിരൂപണം എഴുതി അയക്കുന്നതു താങ്കളുടെ പത്രികയിൽ പ്രസിദ്ധപ്പെടുത്തേണമെന്നു അപേക്ഷിക്കുന്നു.

യൌസേപ്പു കത്തനാർ നവീകരണം ആരംഭിച്ചെന്നു പറയുന്ന ആയിരാമാണ്ടിനുശേഷം അദ്ദേഹം ജീവിച്ചിരുന്നു എന്നു ലേഖകൻ സമ്മതിക്കുന്ന ൩൪ കൊല്ലങ്ങൾക്കകമുള്ള അദ്ദേഹത്തിന്റെ നടപടികളെ പരിശോധിക്കുമ്പോൾ അദ്ദേഹത്തിനു നവീകരണത്തോടുള്ള പ്രതിപത്തി എത്രത്തോളമുണ്ടായിരുന്നെന്നു വെളിപ്പെടാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

സുറിയാനിമെത്രാപ്പോലീത്തായുടെ അനുവാദപ്രകാരം മിഷ്യനറി സായ്പന്മാരും അവരുടെ ശമ്പളക്കാരും സുറിയാനിപള്ളികളിൽ പ്രസംഗിച്ചുവന്ന പതിവനുസരിച്ചു ൧൦൧൨-ാമാണ്ടിടയ്ക്കു ഒരു മിഷ്യൻ ശമ്പളക്കാരനായിരുന്ന മല്ലമംഗലത്തു കോശി ഉപദേശി (ആർച്ചുഡീക്കൻ കോശി അവർകളുടെ പിതാവു) ഈ പള്ളിയിൽ വച്ചു "പറയുഴിയുന്നോർ ദേവതമാരെ" എന്ന മട്ടിൽ പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെ ആക്ഷേപിച്ചു പ്രസംഗിക്കയാൽ പിന്നീടൊരിക്കലെങ്കിലും ആ ഉപദേശിയെ അവിടെ പ്രസംഗിപ്പാൻ അനുവദിക്കപ്പെട്ടിട്ടില്ലാ. ആ കാലങ്ങളിൽ ഈ പള്ളിയുടെ വിഗാരി മേല്പറഞ്ഞ യൌസേപ്പുകത്തനാരവർകളായിരുന്നസ്ഥിതിക്കു അദ്ദേഹത്തിനു നവീകരണത്തോടുള്ള താല്പര്യം എത്ര കണ്ടുണ്ടായിരുന്നെന്നു വായനക്കാർക്കു മനസ്സിലാകാവുന്നതാണു. മാർ മത്യൂസ അത്താനാസ്യോസിന്റെ ആഗമനശേഷം ൧൦൧൯-ാമാണ്ടിടയ്ക്കു യൌസേപ്പുകത്തനാരു മുതൽപേർ കൂടി കല്ലുങ്കത്ര പള്ളിയിൽവച്ചു ഒരു പടിയോല എഴുതിയെന്നു ലേഖകൻ പറയുന്നുണ്ടല്ലൊ. ആ പടിയോലയിലെ രണ്ടാമത്തെ നിശ്ചയം വായിച്ചാൽ യൌസേപ്പുകത്തനാരുടെ ഉദ്ദേശം വെളിപ്പെടുന്നതാണു. വായനക്കാരുടെ അറിവിനുവേണ്ടി ആ ഭാഗം താഴെ പകർത്തുന്നു. "൨-ാമതു ഇവിടെ നടന്നുവരുന്നതിൽ സുറിയാനിമര്യാദകൾക്കു ക്രമഭേദം ഉണ്ടെന്നു കണ്ടനാട്ടുവച്ചു (മുമ്പിൽ പടിയോല എഴുതുവാൻ കണ്ടനാട്ടുകൂടിയിരുന്നു) പറഞ്ഞുകേട്ട സംഗതിയെക്കൊണ്ടു ആലോചിച്ചാറെ ശുദ്ധമാനപുസ്തകത്തിൻപ്രകാരം നിഖ്യായിലും കുസ്തന്തിനോപ്പോലീസിലും എപ്പേസൂസിലും ഉണ്ടായ മൂന്നു സുന്നഹദോസുകളുടെയും കാനോനാപോലെ അന്ത്യോഖ്യായുടെ സഭയിൽ ശുദ്ധമാക്കപ്പെട്ട ബാവാന്മാർ നടത്തിവരുന്ന ക്രമംപോലെയും ഇപ്പോൾ വന്നിരിക്കുന്ന സ്ഥാത്തിക്കോൻപോലെയും നടക്കയും നടത്തിക്കയും ചെയ്തുകൊള്ളുന്നു. ൧൯ കൊല്ലത്തെ നവീകരണം രൂപപ്പെട്ടതാണു മേൽകാണുന്നതു. തന്റെ കാരണവരുടെ ഈ ഉദ്ദേശത്തിനു ലവലേശം ഭേദംകൂടാതെയാണു തന്റെ നടപടികളെന്നു പറവാൻ ലേഖകനു ധൈര്യമുണ്ടെങ്കിൽ പറയട്ടെ. ഇതിനുശേഷം ഈ ഇടവകയിൽ നടത്തിയ നവീകരണങ്ങൾ എന്തെല്ലാമാണെന്നു വല്ലവരും ചോദിച്ചെങ്കിലൊ എന്നു സംശയിച്ചിട്ടായിരിക്കാം അന്നുമുതൽ യൌസേപ്പുകത്തനാർ രോഗിയായിരുന്നെന്നു സർട്ടിഫിക്കററു കൊടുത്തിരിക്കുന്നതെന്നു തോന്നുന്നു. മത്യൂസു അത്താനാസ്യോസിനോടുകൂടെ തൊഴിയൂർ പള്ളിയിലും മററും ഇദ്ദേഹം സഞ്ചരിച്ചിട്ടുള്ളതു ഇതിനു മുമ്പല്ലെങ്കിലും ആരു ദീനചികിത്സക്കായിരുന്നൊ എന്നും പറഞ്ഞുകേട്ടാൽ കൊള്ളാം.

യൌസേപ്പുകത്തനാരുടെ മരണനാഴികവരെയും അദ്ദേഹത്തിനു നവീകരണത്തോടു യാതൊരു ചേർച്ചയുമുണ്ടായിരുന്നില്ലെന്നുമാത്രമല്ല നേരെമറിച്ചു വല്ലവരും വല്ലകാലത്തും അതിനൊരുങ്ങി പുറപ്പെട്ടാൽ അവരുടെ ഗതിയെ തടയണമെന്നു കൂടെ അദ്ദേഹത്തിനു ആഗ്രഹമുണ്ടായിരുന്നെന്നുള്ളതു പ്രസിദ്ധമായിട്ടുള്ള സംഗതിയാണു. കഴിഞ്ഞുപോയ മാർ അത്താനാസ്യോസു ഇദ്ദേഹത്തിന്റെ

അന്ത്യക്രൂദാശ കഴിപ്പാൻ ഇവിടെ വന്നിരുന്നപ്പോൾ തന്റെ തന്നിഷ്ടമായ നടപടികൾക്കു ഒരു ബാധകമായി വിചാരിച്ചിരുന്നതും കല്ലുകത്രവച്ചു എഴുതിയതെന്നു മേൽ പറഞ്ഞതുമായ പടിയോല യൌസേപ്പുകത്തനാരുടെ പക്കൽ സൂക്ഷിക്കപ്പെട്ടിരുന്നതു കൈക്കലാക്കികൊണ്ടുപോകുന്നതിനൊരു നല്ല അവസരമാണെന്നു കരുതി. "പണ്ടത്തെ പടിയോല ഇങ്ങു തരേണമെല്ലൊ" എന്നു യാത്ര പറഞ്ഞ സമയം ചോദിച്ചപ്പോൾ മറുവശത്തേക്കു തിരിഞ്ഞുകൊണ്ടു "പുകളാഴ്ച ആകട്ടെ" എന്നു പുച്ഛരസത്തിൽ മറുപടി പറഞ്ഞു മെത്രാപ്പോലീത്തായെ ലജ്ജിപ്പിച്ചയക്കയും ഉടൻതന്നെ തന്റെ സഹോദരപുത്രനെ വിളിച്ചു ഈ പടിയോല എന്തുദ്ദേശത്തിനായി എഴുതപ്പെട്ടുവൊ ആ സാക്ഷാൽ ഉദ്ദേശത്തിലേക്കല്ലാതെ ആരുതന്നെ ചോദിച്ചാലും കൊടുത്തുപോകരുതെന്നു ശട്ടം കെട്ടിയ ശേഷമാണു ഇദ്ദേഹം മരിച്ചതെന്നുമുള്ളതിലേക്കു ഇന്നു ജീവനോടിരിക്കുന്ന പലരും ദൃക്സാക്ഷികളാണു. മേൽപറഞ്ഞ കാരണങ്ങളാൽ ആയിരാമാണ്ടുമുതൽ ഈ ഇടവകയിൽ യൌസേപ്പുകത്തനാർ മുഖാന്തിരം നവീകരണമാരംഭിച്ചു എന്നുപറയുന്നതു അശേഷം ഉത്തമവിശ്വാസമില്ലാത്ത വ്യാജമാണെന്നും അദ്ദേഹം മരണനാഴികവരെ അതിനു വിരോധിയായിരുന്നെന്നും വായനക്കാർക്കു മനസ്സിലാകുമെന്നു വിശ്വസിക്കുന്നു. യൌസേപ്പുകത്തനാരുടെ നവീകരണത്തിനു ലക്ഷ്യമായ കാര്യമായ ഒരു സംഗതി എങ്കിലും ചൂണ്ടിക്കാണിപ്പാൻ തൽകാലേഖകനു കഴിഞ്ഞിട്ടില്ല. പള്ളിക്കൂടം സ്ഥാപിച്ചു കുട്ടികളെ പഠിപ്പിച്ചതുംമറ്റും സഭാനവീകരണത്തിനു ദൃഷ്ടാന്തമായി ചൂണ്ടിക്കാണിച്ചു ചരിത്രമെഴുതുവാൻ പുറപ്പെട്ടു വിഷമിക്കുന്നതിനേക്കാൾ ആ വകയ്ക്കുള്ള കീർത്തിമുദ്രയൊ സർട്ടിഫിക്കേറ്റൊ വിശാരിജനറാൾ തന്നെ വാങ്ങിച്ചുകൊള്ളട്ടെ എന്നു വയ്ക്കുകയായിരുന്നു ഭേദം. പലരുടെയും ഓർമ്മയിൽനിന്നും വിട്ടുപോയിട്ടില്ലാത്ത ഒരു കാര്യത്തെക്കുറിച്ചു വാസ്തവവിരുദ്ധമായ സംഗതികൾ എഴുതി പ്രസിദ്ധപ്പെടുത്തി സാധുക്കളായ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുവാൻ മടിയില്ലാത്തവർക്കു കാര്യം വരുമ്പോൾ വല്ല ഓലപ്പൊടിയും തന്റെ വാദത്തിനനുകൂലമായ ആധാരമാണെന്നു യോഗ്യന്മാരുടെ മുമ്പിൽവച്ചു പറവാൻ ലജ്ജയില്ലാത്തതിൽ ആശ്ചര്യപ്പെടുവാനില്ല. കുറ്റം സമ്മതിക്കാതിരിക്കുന്നതും മറ്റുള്ളവരുടെമേൽ പഴി ചാരുന്നതും മനുഷ്യസ്വഭാവമാണെങ്കിലും വല്ല പാണ്ടിക്കാരത്തിയുടെയും താളവും മേളവും കണ്ടു ഭ്രമിച്ചും അധികാരം മോഹിച്ചും നവീകരണത്തിനൊരുമ്പെട്ട വിദ്വാൻ തന്റെ ഉദ്ദേശങ്ങളെല്ലാം സ്വപ്നതുല്യങ്ങളായി പരിണമിച്ചപ്പോൾ സർവ്വസമ്മതനായിരുന്ന തന്റെ പൂർവികനെ മതവിപരീതിയാക്കുവാൻ ശ്രമിക്കുന്നതു സാഹസമാണു. ആർക്കും വിരുദ്ധത്തിന്നിടയാകാതെയും കാര്യം വിടാതെയും കൊണ്ടുപോകുന്നതിനു പ്രത്യേക സാമർത്ഥ്യമുണ്ടായിരുന്ന യൌസേപ്പുകത്തനാരവർകൾ തനിക്കു തുല്യനായ ഒരു പിൻഗാമിയുണ്ടാകുന്നതു മിക്കവാറും അസാദ്ധ്യമാണെന്നറിഞ്ഞിരുന്നതിനാൽ വേണ്ട സൌകര്യങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും അദ്ദേഹം അവസാനത്തോളം അതിനു മനസ്സുവച്ചില്ലെങ്കിലും തന്റെ ദീനക്കിടക്കയിൽവച്ചു ചിലരുടെയെല്ലാം നിർബന്ധംമൂലം അതൃപ്തികരമായ ചില വാക്കുകളോടും മുഖഭാവത്തോടുംകൂടെ നമ്മുടെ ചരിത്രമെഴുത്തുകാരനു ശെമ്മാശുപട്ടം കൊടുക്കേണമെന്നു ഇടവകക്കാരുടേതായി എഴുതികൊണ്ടുവന്ന കുറിക്കു ഒപ്പിട്ടശേഷം ദൂരത്തേക്കു എറിഞ്ഞുകൊടുത്തതു കണ്ടും കേട്ടും അറിഞ്ഞിട്ടുള്ളവർക്കു യാക്കോബുകത്തനാരുടെ ഈ ലേഖനത്തെക്കുറിച്ചും മറ്റും ഒട്ടും ആശ്ചര്യത്തിനു വകയില്ലെങ്കിലും ബുദ്ധിമാനായിരുന്ന യൌസേപ്പുകത്തനാരുടെ ദീർഘദൃഷ്ടിയെക്കുറിച്ചു ആശ്ചര്യപ്പെടാതെ നിവൃത്തിയില്ല. തൽകാലേഖകൻ കഴിഞ്ഞുപോയ അബദ്ധങ്ങളെ സുബദ്ധങ്ങളാക്കുവാൻ ശ്രമിക്കുന്നതിനേക്കാൾ വെളിപാടു ൨-ാം അദ്ധ്യായം ൪-ം ൫-ം വാക്യങ്ങളെക്കുറിച്ചു മനസ്സിരുത്തി ആലോചിച്ചു വേണ്ടവിധം പ്രവൃത്തിക്കുന്നതാണു ഉത്തമമായിട്ടുള്ളതെന്നു പറഞ്ഞുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്ന എ. സി.

---

## ഞങ്ങൾ നിമിത്തം താരകാധിപൎക്കു പററിയ ഒരബദ്ധം

"പത്രികാധിപൎക്കു പററിയ ഒരബദ്ധം" എന്ന തലവാചകത്തിൽ ഞങ്ങൾക്കു സംഭവിച്ച "ഒരു ദൃഷ്ടം" ചിങ്ങരത്തിലെ താരകയിൽ പ്രസ്താവിച്ചിരിക്കുന്നതു വായിച്ചിട്ടു ഈ കാലത്തു ലോകത്തിൽ നടക്കുന്ന സംഭവങ്ങളും വൎത്തമാനങ്ങളുമൊന്നും കേട്ടിട്ടില്ലാത്ത ഒരാളാണു താരകാധിപർ എന്നു സ്പഷ്ടമായിരിക്കുന്നു.

ഇംഗ്ലീഷു സഭയ്ക്കു രക്ഷ കിട്ടുന്ന കാൎയ്യം സംശയമാണെന്നു ഞങ്ങൾ മതോപദേശപാലനം എന്ന പുസ്തകത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കെ ഇംഗ്ലീഷു സഭയും യാക്കോബായസഭയും തമ്മിൽ കാൎയ്യമായ വ്യത്യാസമില്ലെന്നും പാത്രിയർക്കീസു ബാവായുമായി യോജിപ്പിനെക്കുറിച്ചു ആലോചിക്കണമെന്നും ഞങ്ങൾ ശീമയിൽ ഒരു ഹൈവാർഡ സായ്പിനു എഴുതിയയച്ചു എന്നും ആ എഴുത്തു സായ്പു പരസ്യമാക്കുമെന്നു ഞങ്ങൾ വിചാരിക്കാഞ്ഞതിനാൽ അബദ്ധം പററിയെന്നുമാണു താരക പറയുന്നതു.

സാക്ഷാൽ അബദ്ധം പററിയതു ഞങ്ങൾക്കല്ല, താരകാധിപൎക്കുതന്നെയാണെന്നു താഴെ വിവരിക്കുന്ന സംഗതികൾ വായിക്കുമ്പോൾ ഏവൎക്കും അറിയാം.

താരക പറയുന്നതുപോലെ ഒന്നും മതോപദേശപാലനം എന്ന പുസ്തകത്തിൽ ഞങ്ങൾ എഴുതിയിട്ടില്ല. ഇംഗ്ലീഷു സഭയ്ക്കു രക്ഷ കിട്ടുന്നകാൎയ്യം കുറെ പ്രയാസമാണെന്നു ആ സഭയിലെ പള്ളിക്രമപ്പുസ്തകത്തിലെ ചില വാചകങ്ങളിൽ അവർതന്നെ സമ്മതിക്കുന്നു എന്നു അവരുടെ പള്ളിക്രമം എടുത്തുകാണിച്ചിട്ടുള്ളതല്ലാതെ അവൎക്കു രക്ഷയില്ലെന്നു ഞങ്ങൾ വിധിച്ചിട്ടില്ല. എന്നു മാത്രമല്ല ഞങ്ങൾ അങ്ങനെ വിധിക്കയില്ലെന്നു സ്പഷ്ടമായി പറഞ്ഞിട്ടുമുണ്ടു. അതിനാൽ ആ ഭാഗം താരക എടുത്തുപറഞ്ഞതിൽ വല്ലവൎക്കും അബദ്ധം പററിയിട്ടുണ്ടെങ്കിൽ താരകയ്ക്കുതന്നെയാണു.

എല്ലാക്രിസ്ത്യാനികളും തമ്മിൽ ഒരു ഐക്യം ഉണ്ടായാൽ കൊള്ളാമെന്നുള്ള അഭിപ്രായം ഈ കാലത്തു ലോകമെങ്ങും തകൃതിയായി നടക്കുന്ന വിവരം താരക കേട്ടിട്ടില്ലായിരിക്കും. വല്ല ശീമപ്പത്രങ്ങളും വായിക്കാതെ എങ്ങനെ കേൾക്കും. അംഗ്ലിയാസഭയിലും, നാനാവക പ്രൊട്ടസ്റ്റാന്റ സഭകളിലും റോമ്മാസഭയിലും ഗ്രീക്കുസഭയിലും എന്നുവേണ്ടാ മിക്കസഭകളിലും ഈ ആലോചന ഈ കാലത്തു ഏറക്കുറെ പ്രവേശിച്ചിട്ടുണ്ടു. ആ വകയ്ക്കു പല സംഘങ്ങളും നടക്കുന്നുണ്ടു. പ്രത്യേകം ഇംഗ്ലാണ്ടിലും അമ്മേരിക്കായിലും അതിനെക്കുറിച്ചു പ്രബലമായ സംഘങ്ങൾ നടത്തുന്നുണ്ടു. ഗ്രീക്കുസഭയിലും അംഗ്ലിയാസഭയിലും ഉൾപ്പെട്ട ആളുകൾ കൂടിച്ചേൎന്നു നടത്തുന്ന സംഘങ്ങളുമുണ്ടു. ഇതും താരക കേട്ടിട്ടില്ലായിരിക്കും. പോകട്ടെ. ഈ സംഘങ്ങളുടെയും ആലോചനകളുടെയും ഉദ്ദേശമെന്താണെന്നറിഞ്ഞിട്ടുണ്ടോ. ഒരു സഭ മറെറാരു സഭയിലൊട്ടു ചേരണമെന്നോ ഒന്നു മറെറാന്നിനു കീഴ്പ്പെടണമെന്നോ അല്ല, സഭകൾ തമ്മിലുള്ള അഭിപ്രായഭേദങ്ങളെ അന്യോന്യം പറഞ്ഞു ഒരുസഭ മറെറാരുസഭയെക്കുറിച്ചു ധരിച്ചിട്ടുള്ള അഭിപ്രായം തെററാണെന്നു കണ്ടാൽ അന്യോന്യസഹോദരത്വം സമ്മതിക്കണമെന്നാണു ഈ ആലോചനയുടെ ഉദ്ദേശം. ഇതിനെ വ്യക്തമാക്കാൻ ചില ദൃഷ്ടാന്തങ്ങൾ പറയാം. അംഗ്ലിയാസഭയും ഗ്രീക്കുസഭയും തമ്മിൽ പല ഉപദേശങ്ങളിൽ വ്യത്യാസമുണ്ടെന്നാണു രണ്ടു കൂട്ടരും ധരിച്ചിരിക്കുന്നതു. ത്രിത്വത്തിൽ പരിശുദ്ധാത്മാവു പിതാവിൽനിന്നു പുറപ്പെടുന്നു എന്നു ഗ്രീക്കുകാരും പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു എന്നു അംഗ്ലിയരും വിശ്വസിക്കുന്നു. വിശുദ്ധ കുർബാന കൎത്താവിന്റെ തിരുശരീരരക്തങ്ങളാണെന്നും ഏഴുകൂദാശകൾ രക്ഷയ്ക്കു ആവശ്യമാണെന്നും പരിശുദ്ധന്മാരോടും മരിച്ചവൎക്കുവേണ്ടിയും പ്രാൎത്ഥിക്കണമെന്നും ഇങ്ങനെ പല സംഗതികൾ ഗ്രീക്കുസഭയിൽ ഉണ്ടു. അംഗ്ലീയർ ഇവയെല്ലാം നിഷേധിക്കുന്നു എന്നാണു ഗ്രീക്കുകാർ മനസ്സിലാക്കിയിരിക്കുന്നതു. ഇരുസഭകളിലെയും ഉപദേശങ്ങളുടെ അഗാധത്തിലേക്കു പ്രവേശിച്ചു പരിശോധിച്ചുവർ വലിയ വ്യത്യാസങ്ങളെന്നു വിചാരിക്കപ്പെടുന്ന ഈ സംഗതികളിൽ സാക്ഷാൽ വ്യത്യാസങ്ങൾ ഇല്ലെന്നു കണ്ടുപിടിച്ചുംകൊണ്ടു അന്യോന്യ സഹോദരത്വം സമ്മതിക്കുന്ന ഒരു ഐക്യം ഉണ്ടാ

ക്കിയാൽകൊള്ളാമെന്നാലൊചിപ്പാൻ തുടങ്ങി. രണ്ടു കക്ഷിയിലെയും പ്രതിനിധികൾ തമ്മിൽ വാദപ്രതിവാദങ്ങൾ നടത്തിയപ്പോൾ പലതും വെളിക്കുവന്നു. എങ്ങനെയെന്നാൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെ സംബന്ധിച്ചുതന്നെ പറയട്ടെ. പരിശുദ്ധാത്മാവു പിതാവിൽനിന്നു പുറപ്പെടുന്നു എന്നു ഗ്രീക്കുകാർ പറയുന്നതു പരിശുദ്ധാത്മാവിന്റെ അനാദിയായിട്ടുള്ള പുറപ്പാടിനെക്കുറിച്ചാണെന്നു അവർ സമ്മതിച്ചു. ആ കാൎയ്യത്തിൽ അംഗ്ലിയരുടെ ഉപദേശവും ഇതുതന്നെ ആണെന്നും "പുത്രനിൽനിന്നും പുറപ്പെടുന്നു" എന്നവർ പറയുന്നതു അനാദിയായ ഈ പുറപ്പാടിനെപ്പററിയല്ല, ആത്മാവിനെ മനുഷ്യൎക്കു നൽകുന്നതു പുത്രൻ മുഖാന്തരമാകയാൽ അതിനെപ്പററി മാത്രമാണു "പുത്രനിൽനിന്നും പുറപ്പെടുന്നു" എന്നു തങ്ങൾ പറയുന്നതെന്നും. "പുറപ്പാടെന്നുള്ള പദത്തിന്റെ പ്രയോഗം ഈ സ്ഥിതിയിൽ വേദശാസ്ത്രപ്രകാരം അബദ്ധമായിരിക്കാമെങ്കിലും തങ്ങൾ ഈ അൎത്ഥത്തിലാണു ആ പദം "പ്രയോഗിക്കുന്നതെന്നും" അംഗ്ലിയാപണ്ഡിതന്മാർ സമ്മതിക്കയാൽ ആ കാൎയ്യത്തിൽ യഥാൎത്ഥത്തിൽ രണ്ടു സഭയുടെയും ഉപദേശങ്ങളിൽ ഐക്യവിരുദ്ധമായ ഭേദമില്ലെന്നു മിക്കവാറും സമ്മതിച്ചു. ഇങ്ങനെ ഈ സംഗതിയെക്കുറിച്ചു വ്യാഖ്യാനിച്ചു പറഞ്ഞു അന്യോന്യം മനസ്സിലാക്കിയപ്പോൾ വാക്കിന്റെ പ്രയോഗം അബദ്ധമാണെന്നല്ലാതെ രണ്ടുകക്ഷികളും ഉദ്ദേശിച്ചിരിക്കുന്ന അൎത്ഥത്തിൽ പിശകില്ലെന്നു ഏറെക്കുറെ സമ്മതിക്കേണ്ടിവന്നു. ഈ സമ്മതം അന്യോന്യസംസൎഗ്ഗത്തിനു ഇത്രത്തോളം തടസ്സം നീക്കിയെന്നു വിചാരിക്കാം.

പിന്നീടു കൂദാശകളുടെ ആവശ്യത്തെക്കുറിച്ചും വിശുദ്ധ കുർബാന, പരിശുദ്ധന്മാരൊടുള്ള പ്രാൎത്ഥന, മരിച്ചവൎക്കു വേണ്ടിയുള്ള പ്രാൎത്ഥന മുതലായ ഉപദേശങ്ങളെക്കുറിച്ചും ഇവർ തമ്മിൽ ആലോചന നടത്തിയപ്പോൾ എങ്ങനെ അവസാനിച്ചു എന്നുകൂടെ പറയാം. കൂദാശകൾ ഏഴും ആവശ്യമാണെന്നും വിശുദ്ധ കുർബാനയിൽ കൎത്താവിന്റെ സാക്ഷാൽസാന്നിദ്ധ്യം ഉണ്ടെന്നും (എന്നുവച്ചാൽ കേവലം വിശ്വാസത്താൽ മാത്രമല്ല, സാക്ഷാൽ കൎത്താവു കുർബാനയിൽ എഴുന്നെള്ളി അപ്പത്തെയും വീഞ്ഞിനെയും ശരീരരക്തങ്ങളാക്കുന്നു എന്നും) പരിശുദ്ധന്മാരോടും മററുമുള്ള പ്രാൎത്ഥനകൾ റോമ്മാക്കാരുടെ അത്യാധികമായമൂഢാചാരങ്ങൾമൂലം തങ്ങൾ പരസ്യാരാധനയിൽ നടത്തുന്നില്ലെന്നല്ലാതെ അവയ്ക്കു ആക്ഷേപമില്ലെന്നും അംഗ്ലിയാസഭാപ്രതിനിധികൾ സമ്മതിച്ചു. അപ്പോൾ ഈ കാൎയ്യത്തിലും ഈ രണ്ടു കൂട്ടരും തമ്മിൽ അന്യോന്യസഹോദരത്വത്തിനു ഉണ്ടെന്നു വിചാരിച്ചിരുന്ന വിഘ്നങ്ങൾ മിക്കവാറും നീങ്ങിയിരിക്കുന്നു. ഇനി ഇവർ തമ്മിൽ തീരാനുള്ളതു അംഗ്ലിയാസഭയിലെ കൈവെപ്പിന്റെ സാധുത്വത്തെക്കുറിച്ചുള്ള സംശയം മാത്രമാണു. അംഗ്ലിയരുടെ കൈവെപ്പു സാധുവാണെന്നു ഗ്രീക്കുകാൎക്കു തൃപ്തിപ്പെട്ടാൽ ഈ രണ്ടുകൂട്ടരും തമ്മിൽ യോജിപ്പിനുള്ള തടസ്സങ്ങൾ തീരും. എന്നുവെച്ചാൽ ഗ്രീക്കുകാർ അംഗ്ലിയരാകുമെന്നൊ അംഗ്ലിയർ ഗ്രീക്കുകാരാകുമെന്നൊ അല്ല. രണ്ടു ഭാഗക്കാരും തമ്മിൽ ക്രിസ്തീയ സഹോദരങ്ങൾ എന്ന നിലയിൽ അന്യോന്യസംസൎഗ്ഗം ചെയ്യാമെന്നത്രെ.

ഇനി റോമ്മാക്കാരും മററു മതങ്ങളും തമ്മിൽ ഉള്ള ആലോചനയുടെ സമ്പ്രദായം അല്പം പറയാം. പാപ്പായുടെ മേലധികാരം സമ്മതിക്കേണ്ടതു യോജിപ്പിനും രക്ഷയ്ക്കും അത്യാവശ്യമായ ഒരു സംഗതിയെന്നു റോമ്മാക്കാർ വിശ്വസിച്ചുവരുന്നതായിട്ടാണല്ലൊ നാം അറിഞ്ഞിരിക്കുന്നതു. ഈയിടെ യോജിപ്പാലോചനയ്ക്കായി യൂറോപ്പിൽ ഒരു സ്ഥലത്തു നടന്ന യോഗത്തിൽ ഒരു ജസ്യൂററു ബിഷോപ്പ പറഞ്ഞ പ്രസംഗത്തിന്റെ ചുരുക്കം ലിവിങ്ങ് ചൎച്ച് എന്ന പത്രത്തിൽ ഞങ്ങൾ വായിച്ചു കണ്ടു. പാപ്പായുടെ മേലധികാരം സമ്മതിക്കുന്നതു സഭയുടെ ക്ഷേമത്തിനാവശ്യമെന്നല്ലാതെ രക്ഷയ്ക്കു അത്യാവശ്യമെന്നു നിൎബ്ബന്ധിക്കുന്നില്ലെന്നു ആ ജെസ്യൂററ് ബിഷോപ്പ പറകയുണ്ടായി. ഈ യോഗത്തിന്റെ ഉദ്ദേശം സഫലമാകാൻ തന്റെ അനുഗ്രഹം ചൊരിയുന്നതായി പാപ്പാ യോഗത്തിലേക്കു ഒരു കമ്പിയും അടിച്ചിരുന്നു. ഇത്രയും റോമ്മാസഭയുടെ പ്രതിപുരുഷൻ സമ്മതിച്ചപ്പോൾ ക്രമേണ റോമ്മാസഭയും മററുസഭകളും തമ്മിലും സഹോദരൈക്യം ഉണ്ടാകാൻ പാടില്ലാത്തതല്ലെന്നുള്ള ആശ ആ യോഗത്തിൽ കൂടിയവൎക്കുണ്ടായി. ഇവരും ആലോചിച്ച യോജിപ്പ ഒരുസഭമറെറാന്നിനു കീഴ്പ്പെട്ടിട്ടുള്ള യോജിപ്പല്ലെന്നു കണ്ടല്ലൊ.

ഇനി ഞങ്ങൾക്കു പററിയതെന്നു താരകയ്ക്കു തോന്നിയ ശുദ്ധഗതി അഥവാ അബദ്ധത്തെക്കുറിച്ചു പറയട്ടെ. അംഗ്ലിയാസഭയും സുറിയാനിസഭയും തമ്മിൽ ഉള്ള വ്യത്യാസങ്ങളിൽ പലതും ഗ്രീക്കുകാരും അംഗ്ലിയരും തമ്മിൽ ഉണ്ടെന്നവിചാരിക്കുന്ന വ്യത്യാസങ്ങളിൽ ഉൾപ്പെട്ടുപോയവയാണ. അവയിൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടു, കുർബ്ബാന, കൂദാശകൾ, പരിശുദ്ധന്മാരോടുള്ള അപേക്ഷ, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന മുതലായ സംഗതികളിൽ അംഗ്ലിയരുടെ ഉപദേശം ഇന്നതാണന്നും അവരും ഗ്രീക്കുകാരും തമ്മിലുണ്ടായ ആലോചനകൊണ്ടു അന്യോന്യം പറഞ്ഞു തീർന്നിരിക്കുന്നതിനാലും അതിനെ ആസ്പദമാക്കി അംഗ്ലിയാ ഉപദേശങ്ങളെ വ്യവസ്ഥപ്പെടുത്തുന്ന അനേകം പുസ്തകങ്ങൾ അതിലെ അപ്രധാനന്മാരല്ലാത്ത അനേകം മഹാന്മാർ പ്രസിദ്ധപ്പെടുത്തികഴിഞ്ഞിരിക്കുന്നതിനാലും അവയെക്കുറിച്ചു വാദമൊ ആലോചനയൊ ആവശ്യമില്ല. ഇനിപറയത്തക്കവിശ്വാസഭേദം ക്രിസ്തുവിന്റെ സ്വഭാവത്തെക്കുറിച്ചു ഏകമെന്നും ദ്വയമെന്നുമുള്ള തർക്കമാണ. ഈ കാര്യത്തിൽ സുറിയാനിക്കാരുടെയും അംഗ്ലിയരുടെയും ഉപദേശം പ്രതിവാദിച്ചിരിക്കുന്ന ഗ്രന്ഥങ്ങളെ പരിശോധിച്ചു പല അംഗ്ലിയാ പണ്ഡിതന്മാരുടെയും അഭിപ്രായത്തിൽ ഈ രണ്ടു സഭകളും തമ്മിലുള്ള ഈ തർക്കം വെറും അക്ഷരത്തിലല്ലാതെ ആന്തരാർത്ഥത്തിൽ അല്ലെന്നു പ്രസ്താവിച്ചിരിക്കുന്നു. അതു വാസ്തവത്തിൽ അങ്ങിനെതന്നെയാണെങ്കിൽ അത്രത്തോളം തമ്മിൽ ഐക്യമുണ്ടാകാൻ രണ്ടുസഭയിലെയും നേതാക്കൾ തമ്മിൽ ആലോചിച്ചാൽ മതിയാകുന്നതാണ. പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു ഇംഗ്ലണ്ടിലേക്കു എഴുന്നെള്ളുന്ന അവസരത്തിൽ അതിനു സൌകര്യമുള്ളതിനാൽ ആ സംഗതി അംഗ്ലിയാസഭയിലെ മഹാന്മാരുടെ ആലോചനയ്ക്കു വിഷയമാകണമെന്നു ഇംഗ്ലണ്ടിൽ ഒരു സാല്ലിന്റെ പേർക്കും ബാവായുടെ ആലോചനയ്ക്കു വിഷയമാകണമെന്നു ബൊവാസ്ലും ഞങ്ങൾ എഴുതിയിട്ടുണ്ടു. അംഗ്ലിയാകാരെ "കളിപ്പിക്കാനുള്ള ഒരു സൂത്രം പ്രയോഗിക്ക"യൊ സാല്ലിന്റെ പേർക്കയച്ച എഴുത്തു പരസ്യമാകയില്ലെന്നു ഞങ്ങൾ വിചാരിച്ചിട്ടു കുടുങ്ങി അബദ്ധത്തിൽ അകപ്പെടുകയൊ ചെയ്തതാണെന്നു താരക പറയുന്ന അഭിപ്രായം അദ്ദേഹത്തിനു ലോകപരിചയമൊ ലോകത്തിൽ നടക്കുന്ന സംഭവങ്ങളുടെ അറിവൊ ഇല്ലാഞ്ഞിട്ടാണ. ഉള്ളതിനു ലക്ഷ്യമായി ഒരു സംഗതി കൂടെ പറഞ്ഞേക്കാം. ഞങ്ങൾ സാല്ലിനു എഴുതിയതും സാല്ല പ്രസിദ്ധപ്പെടുത്തിയതും ഞങ്ങളെ അബദ്ധത്തിൽ അകപ്പെടുത്തിയതെന്നു താരക വിചാരിക്കുന്നതുമായ ആ എഴുത്തിലെ സംഗതിതന്നെ കുറെക്കൂടെ വിസ്താരമായിട്ടും അഞ്ചാറു ഉപന്യാസങ്ങളായിട്ടും ഞങ്ങളുടെ സ്വന്തപേരും ഉദ്യോഗപ്പേരും വെച്ചു ൧൯൦൩ ജനുവരി ഫെബ്രുവരി ഈ മാസങ്ങളിൽ ലണ്ടനിൽ ചർച്ച്ടൈംസ എന്ന പത്രത്തിലും അമേരിക്കായിൽ ലിവിങ്ങ് ചർച്ച് എന്ന പത്രത്തിലും ഒരെസമയത്തു ഞങ്ങൾ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ഞങ്ങൾക്കു ഈയിടെ പററിയതും താരകയുടെ സാമർത്ഥ്യംകൊണ്ടു വെളിയ്ക്കു വിട്ടതുമായ "അബദ്ധം" ഇപ്രകാരമാണ. മൂന്നു വർഷം മുമ്പു ഞങ്ങൾ തുറന്നു പറഞ്ഞ ലേഖനങ്ങളുടെ പൂരകം ഈയിടെ വീണ്ടും എടുത്തുപറഞ്ഞതു അബദ്ധമായി വിചാരിച്ച താരകയ്ക്കൊ ഞങ്ങൾക്കൊ വാസ്തവത്തിൽ അബദ്ധം പററിയതെന്നു വായനക്കാർ വിധിക്കട്ടെ.

സുറിയാനിക്കാർ അംഗ്ലിയരാകുമെന്നൊ പരിശുദ്ധന്മാരോടുള്ള അപേക്ഷ വേദവിപരീതമാണെന്നു ഞങ്ങൾ സമ്മതിക്കുമെന്നൊ താരക വിചാരിക്കുന്നതു വെറും സ്വപ്നമാകുന്നു. നേരെമറിച്ചു പരിശുദ്ധന്മാരോടുള്ള അപേക്ഷ മുതലായതു വേദാനുസരണമാണെന്നു അംഗ്ലിയർ സമ്മതിക്കുന്നകാലം വന്നിരിക്കുന്നു എന്നു അവരിലെ മഹാന്മാർ എഴുതിയിരിക്കുന്ന ഏതു പുസ്തകം വേണമെങ്കിൽ താരകയെ കാണിച്ചുതരാം. കോട്ടയത്തിനും തിരുവല്ലായ്ക്കും മദ്ധ്യ ○ വട്ടത്തിൽ കിടക്കുന്ന കുറെ ഇംഗ്ലീഷുകാരോടു മാത്രമുള്ള പരിചയംകൊണ്ടു അംഗ്ലിയാ ഉപദേശം അവർ പറയുന്നതാണെന്നു താരക ധരിച്ചിരിക്കാം. കുറെക്കൂടെ പുറത്തോട്ടു തള്ളിനോക്കിയാൽ ഇവർ പേരിൽമാത്രം അംഗ്ലിയാകാരും വാസ്തവത്തിൽ ഡിസെന്റെർസും ആണെന്നു സാക്ഷാൽ അംഗ്ലിയർ പറയുന്നതു കാണാം. ആ അറിവു കിട്ടിയതുമുതൽ അംഗ്ലിയാസഭ എന്നു ഞങ്ങൾ പറയുന്നതു അവരെക്കുറിച്ചാണ. അംഗ്ലിയർ എന്നു പറഞ്ഞു ഇവിടെ കാണുന്നവരുടെ അഭിപ്രായം സാക്ഷാൽ അംഗ്ലിയാ അഭി

പ്രായമല്ലെന്നുള്ളതിനു ഒരു ദൃഷ്ടാന്തം പറയാം. പശ്ചിമമിഷ്യനറിമാർ ഈ നാട്ടിൽ വന്നു സുറിയാനിക്കാരുമായി ഇടഞ്ഞശേഷം സുറിയാനിക്കാരുടെ ദുരുപദേശങ്ങൾ എന്നു അവർ തീരുമാനിച്ചിരിക്കുന്ന സംഗതികളിൽ ഒന്നാണു രോഗികളുടെ തൈലാഭിഷേകം. (ഹൈ- വാ- ഭ- പു- ൩൨൧) രോഗികളെ തൈലാഭിഷേകം ചെയ്യുന്നതു ഒരു വലിയ ദുരുപദേശമാണെന്നു അംഗ്ലിയാസഭ വിശ്വസിക്കുന്നു എന്നു ഇതിൽനിന്നു അനുമാനിക്കണമല്ലൊ. ഈയിടെ ലണ്ടനിൽ കൂടിയ അംഗ്ലിയാബിഷോപ്പന്മാരുടെ ഒരു മഹായോഗത്തിൽ തൈലാഭിഷേകം ചെയ്യണമെന്നു ആവശ്യപ്പെടുന്ന രോഗികളെ അഭിഷേകം ചെയ്യാൻ അനുവദിച്ചിരിക്കുന്നു. ഹാ! നോക്കുക! തിരുവിതാംകൂറിലെ മിഷ്യനറിമാരുടെ അഭിപ്രായത്തിൽ തൈലാഭിഷേകം ഒരു ദുരുപദേശം, അംഗ്ലിയാബിഷോപ്പന്മാരുടെ പൊതുയോഗത്തിന്റെ അഭിപ്രായത്തിൽ അതു ചെയ്തുകൊടുക്കുന്നതുകൊണ്ടു ദോഷമില്ല. ഇതിൽ അംഗ്ലിയാ ഉപദേശം ഏതു? ഇവിടങ്ങളിൽ കാണുന്ന നാമമാത്രം അംഗ്ലിയരെക്കൊണ്ടുള്ള പരിചയത്തിൽനിന്നു ഞങ്ങളുടെ എഴുത്തിനെ വ്യാഖ്യാനിച്ച താരകാധിപർ തന്റെ ഉപന്യാസംകൊണ്ടു താൻ ലോകപരിചയമൊ ഇതരസഭകളുടെ ഉപദേശങ്ങളെക്കുറിച്ചുള്ള അറിവൊ ഇല്ലാതെ സർവ്വജ്ഞനെന്നു നടിക്കുന്ന ഒരാൾ മാത്രമാണെന്നു വെളിപ്പെടുത്തുകയും അതുമൂലം അദ്ദേഹത്തിനു അബദ്ധം പറ്റുകയും ചെയ്തിരിക്കുന്നു.

ഇനി ഈ സംഗതി പ്രസ്താവിച്ചതിൽ താരക പ്രയോഗിച്ചിരിക്കുന്ന ഒരു വ്യാജം കൂടെ എടുത്തുപറയട്ടെ. "അന്ത്യോഖ്യായിൽ ഇരിക്കുന്ന സ്തുതിചൊവ്വാക്കപ്പെട്ട പാത്രിയർക്കീസും മർദ്ദീനിൽ ഇരിക്കുന്ന ഇടത്തൂട്ടുകാരനായ യാക്കോബായ പാത്രിയർക്കീസും അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ പറഞ്ഞുവരുന്ന അവകാശം തീർച്ചപ്പെടുത്തുന്നതാണു പ്രയാസമെന്നത്രെ ഫൌവ്ലാർഡ സായ്പു പറയുന്നതു" എന്നു താരക എഴുതിയിരിക്കുന്നു. ഇതിൽ "അന്ത്യോഖ്യായിൽ ഇരിക്കുന്ന" "മർദ്ദീനിൽ ഇരിക്കുന്ന ഇടത്തൂട്ടുകാരനായ" ഈ പദങ്ങൾ സായ്പിന്റെ എഴുത്തിൽ എവിടെയാണെന്നു താരക ചൂണ്ടിക്കാണിച്ചുതന്നാൽ കൊള്ളാം. "സ്തുതിചൊവ്വാക്കപ്പെട്ട" എന്നു താരക തർജ്ജമ ചെയ്തിരിക്കുന്ന "ഓർത്തൊഡൊക്സ" പാത്രിയർക്കീസും യാക്കോബായ പാത്രിയർക്കീസും അന്ത്യോഖ്യാസിംഹാസനത്തിന്മേൽ പറഞ്ഞുവരുന്ന അവകാശം" എന്നു ഫൌവ്ലാർഡ സായ്പു എഴുതിയിരിക്കുന്ന വാചകത്തിൽ ഒരാൾ അന്ത്യോഖ്യായിൽ ഇരിക്കുന്നു എന്നും മറ്റെയാൾ ഇടത്തൂട്ടുകാരനാണെന്നും മർദ്ദീനിൽ ഇരിക്കുന്നു എന്നും സായ്പു പറഞ്ഞിരിക്കുന്നു എന്നു എടുത്തുപകർത്തിയ താരകാധിപരുടെ മനസ്സാക്ഷി ഇപ്പോൾ എവിടെ വച്ചിരിക്കുന്നു. താൻ കള്ളം പറയുന്നവനല്ലെന്നു തെളിയിക്കാൻ മിസ്റ്റർ എ. പിലിപ്പോസ എം. എ. അവർകളോടു ക്രോസു ചെയ്ത മിസ്റ്റർ കെ. എൻ. ദാനിയേൽ കള്ളം പറയുമൊ ഇല്ലയൊ? അദ്ദേഹം ശിശുവായിരുന്നകാലത്തു കള്ളം പറഞ്ഞിരിക്കാമെന്നു ഒരിക്കൽ പറയുകയുണ്ടായി. ഈയിടെ വീണ്ടും ശിശുവായൊ? അതൊ രക്ഷയെ ഉപേക്ഷിച്ചൊ?

അദ്ദേഹത്തിന്റെ പരമാർത്ഥത ഇതിൽ കണ്ടുവല്ലൊ. ഇനി അറിവില്ലായ്മ കൂടെ കാണിക്കട്ടെ. റോമാസഭക്കാർ തങ്ങളെക്കുറിച്ചു കാതോലിക്കാസഭയെന്നു പറയുന്നു. അവരെക്കുറിച്ചു മറ്റുള്ളവരും കാതോലിക്കർ എന്നു പറയാറുണ്ടു. അതുകൊണ്ടു മറ്റുള്ളവർ കാതോലിക്കരല്ലെന്നു സമ്മതിക്കുന്നവരായിവരുമൊ. റോമ്മർ തങ്ങളുടെസഭയെ കാതോലിക്ക എന്നുപറയുന്നതുപോലെ ഗ്രീക്കർ തങ്ങളുടെസഭയെ "ഓർത്തൊഡൊക്സുസഭ" എന്നാണു പറയാറുള്ളതു. ഓർത്തൊഡൊക്സ ഈസ്റ്റേൺ ചർച്ച്" എന്നു പറഞ്ഞാൽ ഗ്രീക്കു സഭയുടെ ഒരു പേരായി എല്ലാവരും ധരിച്ചുവരുന്നു. "ഓർത്തൊഡൊക്സ പാത്രിയർക്കീസിനു അംഗ്ലിയാ ആർച്ച ബിഷോപ്പ എഴുതിയ കത്ത്" എന്നിപ്രകാരമുള്ള വാചകങ്ങൾ ചില പുസ്തകങ്ങളിൽ കാണാം. അതുകൊണ്ടു ഗ്രീക്കു പാത്രിയർക്കീസു സ്തുതിചൊവ്വാക്കപ്പെട്ടവനും; ആർച്ച ബിഷോപ്പ ഇടത്തൂട്ടുകാരനുമാണെന്നു അനുമാനിക്കുന്നതു അജ്ഞതയാകുന്നു. ഫൌവ്ലാർഡ സായ്പു ഗ്രീക്കു പാത്രിയർക്കീസിനെ ഈ അർത്ഥത്തിൽ "ഓർത്തൊഡൊക്സ പാത്രിയർക്കീസ" എന്നെഴുതിയതുകൊണ്ടു അദ്ദേഹം സ്തുതിചൊവ്വാക്കപ്പെട്ടവനും യാക്കോബായ പാത്രിയർക്കീസ ഇടത്തൂട്ടുകാരനുമാണെന്നു സായ്പു പറഞ്ഞതായി അനുമാനിച്ചതു താരകാധിപർ ഈ വകയിൽ ജ്ഞാനമില്ലാത്തതിനാലാണെന്നു മാത്രമെ ഞങ്ങൾ വിചാരിക്കുന്നുള്ളു.

സാക്ഷി പറയാത്ത വാചകം പറഞ്ഞതായി ഭാവിച്ചുംകൊണ്ടു സ്തുതിചൊല്ലാകപ്പെട്ട ഒരു പാത്രിയക്കീസു സാക്ഷാൽ അന്ത്യോഖ്യായിൽ ഉണ്ടെന്നു ഒരു അഭിപ്രായം കൂടെ താരക പറയുന്നു. സാക്ഷാൽ അന്ത്യോഖ്യായിൽ ഒരു പാത്രിയക്കീസു ഇരിപ്പുണ്ടെന്നു താരകയ്ക്കു തെളിയിക്കാമെങ്കിൽ തെളിയിച്ചുതന്നാൽ ഒരു കൊച്ചുസമ്മാനം കൊടുക്കാമെന്നു ഒരു സ്നേഹിതൻ ഞങ്ങളെ അറിയിച്ചിരിക്കുന്നവിവരം കൂടെ താരകയെ അറിയിച്ചുകൊള്ളുന്നു. തിരുവിതാംകൂറിനു പുറത്തുള്ള സഭകളെക്കുറിച്ചു യാതൊരു അറിവും സമ്പാദിക്കാതെ സഭാകാര്യങ്ങളിൽ സർവ്വജ്ഞനെന്നു ഭാവിക്കുന്നവർക്കു ഇങ്ങനെ പല അബദ്ധങ്ങൾ പറ്റുന്നതു ആശ്ചര്യമല്ല.

ഇനി പലതും പറയാനുണ്ടെങ്കിലും ദൈർഘ്യം ഭയന്നു ചുരുക്കുന്നു. ഞങ്ങൾക്കു അംബദ്ധം പറ്റിയതെന്നു സ്ഥാപിക്കാൻ താരക കൊണ്ടുവന്നഅസംബന്ധങ്ങൾ മൂലം അബദ്ധം പറ്റിയതു സ്നേഹിതനുതന്നെയാണെന്നു സ്പഷ്ടമായിരിക്കുന്നു. അദ്ദേഹത്തിനു ഈ അബദ്ധം പറ്റാനും കള്ളം പറയാത്ത ആളെന്നു ബഹുജനത്തെ പഠിപ്പിച്ചുവന്ന ആളിന്റെ കള്ളം പറച്ചിൽ വെളിപ്പെടുത്താനും ഞങ്ങളുടെ എഴുത്തു ഇടയാക്കിയതിൽ ഞങ്ങൾ വ്യസനിക്കുന്നു.

---

## ഒരഭിപ്രായം.

നി. വ. ദി. ശ്രീ മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സിലെ ശിഷ്യവൈദീകന്മാരെല്ലാവരുംകൂടി തിരുമനസ്സിലേക്കു ഈ അവസരത്തിൽ ഒരു സമ്മാനം കൊടുക്കേണ്ടതാണെന്നു കാണിച്ചു ഒന്നു രണ്ടു മാന്യ വൈദീകന്മാർ പത്രികയിൽ എഴുതിയിരുന്നുവല്ലൊ. ഈ കാര്യത്തിൽ ചുമതല ഏറ്റു പ്രവൃത്തിക്കേണ്ടതു ദിവ്യശ്രീ മട്ടയ്ക്കൽ മല്പാനച്ചൻ അവർകളും ഫാദർ പി. റ്റി. ഗീവറുഗീസു എം. എ. അവർകളും ആണെന്നു പ്രസ്താവിച്ചിരുന്നാറെ, ഇവർ രണ്ടുപേരും ഒന്നും പ്രവൃത്തിച്ചുകാണാത്തതിൽ ആശ്ചര്യപ്പെടുന്നു. തിരുമനസ്സിലെ ശിഷ്യന്മാരുടെ കൂട്ടത്തിൽ സർവ്വഥാ പ്രഥമസ്ഥാനം പ്രാപിച്ചിരിക്കുന്ന ഇവർ രണ്ടുപേരും ഇതിൽ പ്രവൃത്തിക്കണമെന്നു ഞാനും ശുപാർശി ചെയ്യുന്നു. ഇതിലേക്കു എന്നെക്കൊണ്ടു കഴിയുന്ന സഹായങ്ങൾ എല്ലാം ചെയ്വാൻ ഞാൻ സന്നദ്ധനായിരിക്കുന്നു.

പാലപ്പള്ളിൽ പൌലൂസ കത്തനാർ.

---

നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സിലെ ശിഷ്യന്മാരെല്ലാവരുംകൂടി തിരുമനസ്സിലേക്കു ഈ അവസരത്തിൽ ഒരു സമ്മാനം കൊടുക്കേണ്ടതാണെന്നു രണ്ടു വൈദീകസഹോദരന്മാർ "പത്രിക"യിൽ എഴുതിയിരുന്നുവല്ലൊ ഇതിലേക്കു ഞാനും ധനസഹായം ചെയ്വാൻ തയാറാണു. എല്ലാ വൈദീകന്മാരും ഈ കാര്യത്തിൽ ഉത്സാഹിക്കുമെന്നു വിശ്വസിക്കുന്നു.

കാഞ്ഞരം പറമ്പിൽ സ്കറിയാകത്തനാർ.
കരുവാററാ.

---

## സൂചനകൾ.

മിസ്റ്റർ എം. സി. മത്തായി അവർകൾ എഴുതുന്നതു:— ഞാൻ ഗണനീയനല്ലാത്തതുകൊണ്ടു എന്റെ ലേഖനത്തിനു താരകാധിപർ മറുപടി പറകയില്ലന്നാണല്ലൊ ശാഠ്യം പിടിച്ചിരിക്കുന്നതു. പേരില്ലാലേഖകന്മാരോടു പ്രതിവാദിക്കുന്നതു താരകയുടെ അന്തസ്സിനു പോരാത്തതയാണു. ഇതും മദ്രാസു മെയിൽ പത്രാധിപരോടു ചോദിച്ചുകിട്ടിയ മറുപടി അനുസരിച്ചാണൊ എന്തൊ ഇനി കണ്ടറിഞ്ഞുകൂടാ. മെയിലിൽ പേരില്ലാലേഖകന്മാരും പ്രതിവാദങ്ങളും ധാരാളം കാണുന്നുണ്ടു. അതിൽ അന്തസ്സുകൂടിയ ഒരു പത്രവും പത്രാധിപരുമായിരിക്കാം താരകയും താരകാധിപരും. താരകയിൽ പേരില്ലാലേഖകന്മാരെ മുമ്പിൽ ധാരാളം കണ്ടിട്ടുള്ള സ്ഥിതിക്കു ഈ അന്തസ്സു താരകയ്ക്കു ഈയിടെ ഉണ്ടായതാണെന്നു തോന്നുന്നു. പേരില്ലാലേഖകന്മാരോടു താരകയ്ക്കുള്ള വിരോധംമൂലം ഞാൻ സാധാരണ എഴുതിവരാറുള്ള പേർ വെച്ചു എഴുതി. ഇതുകൊണ്ടും താരക തൃപ്തിപ്പെ

ടുന്നില്ലെന്നു കാണുന്നതിനാൽ എന്നെക്കുറിച്ചു അറിയിക്കാവുന്ന സകലവും ഞാൻ താഴെ വിവരിക്കാം. ഈ ഭൂമിയിൽ കിഴക്കെ അർദ്ധഗോളത്തിൽ ഏഷ്യാഖണ്ഡത്തിൽ ഇന്ത്യാസാമ്രാജ്യത്തു മദ്രാസ പ്രസിഡെൻസിയിൽ തിരുവിതാംകൂർസംസ്ഥാനത്തു വടക്കെ ഡിവിഷനിൽ വൈക്കം താലൂക്കിൽ മണകുന്നം പ്രവൃത്തിയിൽ കണ്ടനാട്ടുകരയിൽ മ്യാലിനും മേക്കു ചക്കരപുരയിടത്തിനും വടക്കു പുത്തൻപുരയ്ക്കൽ പുരയിടത്തിനും കിഴക്കു വഴിക്കു തെക്കു ഇവ നടുവിൽ പണ്ടാരവകപാട്ടം ലക്കം തിട്ടമില്ല മണ്ണിൽപുരയിടത്തിൽ ചാക്കോയുടെ മകൻ മത്തായിയാണു ഞാൻ. എന്റെ പേരുവിവരം ഇതിൽ അധികമായി കൊടുക്കാൻ തരമില്ല. താരകാധിപരുടെ ദൃഷ്ടിയിൽ ഗണനീയനാകാൻ ഞാൻ ശ്രമിച്ചാൽ സാധിക്കയില്ല. ഇനിക്കു താരകാധിപരെപ്പോലെ ബി. എ. യൊ എം. എ. യൊ ജയിച്ച സർട്ടിഫിക്കെറ്റു ഒന്നുമില്ലെങ്കിലും തിരുവിതാംകൂർ പരീക്ഷാസൂപ്രണ്ടു ഒപ്പിട്ട ഒരു ചെറിയ സർട്ടിഫിക്കെറ്റു മാത്രം ഉണ്ടു. സ്വത്തുകൊണ്ടു താരകാധിപരോടു ഒപ്പം പറയാൻ ഒന്നുമില്ലെങ്കിലും പാർക്കുന്ന ഒരു പുരയിടവും പുരയും സ്വന്തമാണു. അതിന്മേൽ കടമൊന്നുമില്ല. ആരുടെയും വാറണ്ടു അടുത്തകാലത്തു വരാൻ തക്ക ഏർപ്പാടുമൊന്നുമില്ല. ഇതിൽ അധികം എന്നെക്കുറിച്ചു പറഞ്ഞു മനസ്സിലാക്കാൻ തരമില്ലാ. എന്റെ ലേഖനത്തിനു മറുപടിപറയാൻ ഇഷ്ടമുണ്ടെങ്കിൽ താരകാധിപർ പറഞ്ഞാൽകൊള്ളാം.

നവീകരണമേല്പട്ടസ്ഥാനം. ഇതിനെസംബന്ധിച്ചു പണ്ടു പറഞ്ഞതുതന്നെ പിന്നെയും പിന്നെയും പറയുന്നക്രമത്തിൽ ചിങ്ങത്തിലെ താരക ചർവ്വണം ചെയ്തിരിക്കുന്നസംഗതികൾ കഴിഞ്ഞ പത്രികയിൽ എഴുതിയിരുന്നതു കാണുന്നതിനു മുമ്പാകകൊണ്ടു അതേപ്പറ്റി ഇപ്പോൾഒന്നും പറയേണ്ട ആവശ്യമില്ലെന്നു വിചാരിക്കുന്നു. കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ച സംഗതികൾക്കു താരകയുടെ സമാധാനം കേൾക്കാൻ ഞങ്ങൾ കാത്തിരിക്കുന്നു.

ചെറിയമഠത്തിൽ അച്ചനും പൂവത്തൂരച്ചനും പട്ടമഴിച്ചേറ്റവരാണെന്നു ഞങ്ങൾ പറഞ്ഞ സംഗതി താരക നിഷേധിക്കയും അവരുടെ എഴുത്തുവരുത്തി കാണിക്കണമെന്നു ആവശ്യപ്പെടുകയും ചെയ്തിരിക്കുന്നു. ഞങ്ങൾക്കു നല്ല നിശ്ചയമുള്ള കാര്യത്തിൽ അവരുടെ എഴുത്തു ഞങ്ങൾക്കാവശ്യമില്ല. തക്കംവരുന്ന സംഗതികൾക്കു എഴുത്തിനു ഓടിനടക്കുന്ന വാസന താരകാധിപർക്കാണല്ലൊ. ഈ കാര്യത്തിലും എഴുത്തുവരുത്തുന്നതിനുള്ള ചുമതല വഹിച്ചുകൊള്ളട്ടെ. അവരിൽ ഒരാളിനു പട്ടം കൊടുക്കുമ്പോൾ ഞങ്ങൾ കൂടെ ഉണ്ടായിരുന്നു. മറ്റെയാളിന്റെ കാര്യം പട്ടം കൊടുത്ത മെത്രാപ്പോലീത്താ കല്പിച്ചറിവും ഉണ്ടു. ഇനി ആ ഭാഗം വിശ്വസിക്കാൻ ഞങ്ങൾക്കു ആരുടെയും എഴുത്താവശ്യമില്ല.

ദി. ശ്രീ. എണ്ണക്കേച്ചരിൽ യോഹന്നാൻ ശെമ്മാശൻ അവർകൾ എഴുതിയിരിക്കുന്നതു:— വാകത്താനത്തു ഒരു ശെമ്മാച്ചൻ ഞായറാഴ്ച പള്ളിമുറിയിൽവച്ചു ചീട്ടു കളിച്ചതിനെക്കുറിച്ചു ശാസിച്ച ആളിനെ ശെമ്മാച്ചൻ തുപ്പി എന്നു താരക പറയുന്നു. വാകത്താനത്തു പള്ളിയിൽ ഞാനും കളപ്പുരയ്ക്കൽ ശെമ്മാച്ചനും ഇങ്ങനെ രണ്ടു ശെമ്മാച്ചന്മാരെ ഉള്ളു. ഞങ്ങളിൽ ആരാണു ഈ കൃത്യം നടത്തിയതെന്നു താരക മറുപടി പറഞ്ഞു കേൾപ്പാൻ ഞങ്ങൾക്കു അപേക്ഷയുണ്ടു. പറയാത്ത പക്ഷം അപകീർത്തിക്കു വ്യവഹാരം ചെയ്യേണ്ടതായി വരുമെന്നു താരകയെ അറിയിച്ചുകൊള്ളുന്നു.

കാർത്തികപ്പള്ളിൽനിന്നും ഒരു ലേഖകൻ എഴുതിയിരിക്കുന്നതു:— ആറുവർഷക്കാരുടെ വിവാഹം നവീകരണക്കാർ സ്വീകരിക്കുന്നതിനെപ്പറ്റി താരക പറയുന്ന ഒരു സമാധാനം വിവാഹത്തിന്റെ സാധുത്വത്തിനു പട്ടക്കാരന്റെ മദ്ധ്യസ്ഥത ആവശ്യമില്ലെന്നാണല്ലൊ. ആറുവർഷത്തിലെ വിവാഹം സാധുവെങ്കിൽ ഇവിടത്തെ (കാർത്തികപ്പള്ളിയിലെ) നവീകരണപ്പള്ളിയിലെ ഖജാൻജി ആറുവർഷത്തിൽ വിവാഹം ചെയ്തയാൾ ആണു. അദ്ദേഹത്തെ സ്വീകരിക്കുന്നതിനുമുമ്പു പിഴ നിശ്ചയിച്ചതു എന്തിനു. വിവാഹം സാധുവല്ലെ? ആ കൂട്ടരുടെ വിവാഹം സാധുവല്ലെന്നും വീണ്ടും വിവാഹം ചെയ്യിക്കണമെന്നും കഴിഞ്ഞുപോയ ഒരു നവീകരണ

ത്തലവൻ ഇവിടുത്തെ ഒരു വിവാഹത്തിനു കല്പന അയച്ചിരുന്നതു താരകാധിപർ അറിഞ്ഞിട്ടില്ലെ? ടി. തരം വിവാഹം ചെയ്ത ആളിനെ പിന്നെയും വിവാഹം ചെയ്യിച്ചതിനു എടത്തുവാ കിഴക്കെത്തല കത്തനാർ കേസിൽ പ്രതിയായിട്ടുള്ള വിവരം അറിഞ്ഞിട്ടുണ്ടൊ.

---

## മലങ്കരെ മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷ സംഘം.

ഈ സംഘത്തിന്റെ മൂന്നാമത്തെ വാർഷികയോഗം തുലാമാസം മലയാംകണക്കിനു [illegible]-ക്കു സുറിയാനിക്കണക്കിൽ [illegible]- ശനിയാഴ്ച പരുമലസിമ്മനാരിയിൽവച്ചു സ്ഥിരാദ്ധ്യക്ഷൻ മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ നടത്തപ്പെടുന്നതും തദവസരത്തിൽ മല്പാൻ ഇലവിനാമണ്ണിൽ സ്കറിയാകത്തനാർ അവർകൾ എം. ഡി. സിമ്മനാരി പ്രിൻസിപ്പാൾ ഗീവറുഗീസു കത്തനാർ എം. എ. അവർകൾ, എം ജി എം സ്കൂൾ മാസ്റ്റർ, കെ സി ഈപ്പൻ ബി. എ. അവർകൾ മുതലായവരുടെ പ്രസംഗങ്ങൾ ഉണ്ടായിരിക്കുന്നതും പ്രോഗ്രാമും റിപ്പോർട്ടും സംഘത്തിൽ കൊടുക്കപ്പെടുന്നതുമാണു.

മലങ്കരെ ഇടവകകളുടെ എല്ലാ അഭ്യുദയങ്ങൾക്കും കാരണകർത്താവായ് ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെയും യഥാർത്ഥസിദ്ധനും പരേതനുമായ നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെയും അക്ഷീണപരിശ്രമങ്ങളുടെ ഫലമായി നാം അനുഭവിച്ചുവരുന്ന നന്മകൾക്കു തെക്കൻ ഇടവകകളിലുള്ള സമുദായാംഗങ്ങൾ ശരിയായ ഭാഗഭാക്കുകളായിരിക്കുന്നില്ലെന്നുള്ള ന്യൂനതയെ പരിഹരിപ്പാനായി കൊട്ടാരക്കരെ ഒരു പൊതുസ്ഥലവും പള്ളിയും ഒരു ബംഗ്ലാവും ഉള്ളതിനെ പൂർവ്വാധികം നന്നാക്കുകയും വ. ദി. ശ്രീമാന്മാരായ റമ്പാച്ചന്മാരിൽ ആരെയെങ്കിലും സ്ഥിരമായി അവിടെ താമസിപ്പിക്കയും ചെയ്യുന്നതിനു വല്യ തിരുമനസ്സിലെ ആലോചനയോടും അനുമതിയോടുംകൂടെ നി. വ. ദി. ശ്രീ മാർ ദീവന്നാസ്യോസു മ'അദ്'റോനൊ കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നിശ്ചയിച്ചിരിക്കുന്നതുകൂടാതെ അവിടെ ഉടനെ ഒരു ഇംഗ്ലീഷുസ്കൂൾ സ്ഥാപിക്കുന്നതിനു വിസ്തീർണ്ണമായ ഒരു സ്ഥലം എഴുതി വാങ്ങിയതായും ഉടനെ പഠിത്തം ആരംഭിക്കുവാൻ തക്കവണ്ണം ആലോചിച്ചുവരുന്നതായും അറിയുന്നതിൽ സന്തോഷിക്കുന്നു.

---

## പരസ്യം.



---

താരകയുടെതന്ത്രം, തിരുവല്ലാ പാലിക്കരെപള്ളിവിലാപം, സുറിയാനിക്കുട്ടികളുടെ വൈദികപരിശീലം, നമ്മുടെ ഗ്രന്ഥസമുച്ചയം, കെ എൻ ഡിയുടെ സമാധാനവെടിയും പിന്നോക്കവും മുതലായ ലേഖനങ്ങൾ സ്ഥലച്ചുരുക്കംമൂലം മാററിവെച്ചിരിക്കുന്നു.

---

☞ പരസ്യങ്ങൾ കവറിന്റെ പിൻപുറത്തു ചേർത്തിരിക്കുന്നു.